
Thrikkur Rennovated Sapthamathru shrine
Initially the sapthamathru had no faces .

# ഉള്ളടക്കം



•

# 1. വിദ്യോപാസന

ശ്രക്തിയെ ശ്രീചക്രരൂപത്തിൽ സരസ്വതിയായി ,വാഗ്ദേവിയായി  ആരാധിക്കുന്ന രീതി വൈദികകാലത്തും, ഹരപ്പ, മോഹഞ്ജോദാരോ കാലത്തും ഇന്ത്യയിലുണ്ട്. കേരളക്ഷേത്രങ്ങളിലൂടെ ഇന്ത്യയുടെപുരാതനസംസ്കൃതിചരിത്രം പഠിക്കുന്ന ഏതൊരാളും ഇക്കാര്യം ആദ്യം മനസ്സിലാക്കണം 14 വിദ്യകളും. (വിജ്ഞേയ –അറിയപ്പെടേണ്ടവൾശക്തിയാണ്). സർവ്വജ്ഞത്വം ലഭിക്കാൻ, അറിഞ്ഞേ തീരൂ. സർവ്വജ്ഞത്വം ലഭിക്കാതെ നാലാമത്തെ പുരുഷാർത്ഥമായ മോക്ഷം സാധിക്കയുമില്ല  നൈസർഗ്ഗികീ സ്ഫുരതാ വിമർശരൂപാസ്യവർത്തതേ ശക്തി (ശക്തിയുടെ നൈസർഗ്ഗികമായ വിമർശരൂപം അവളിൽത്തന്നെ സ്വാഭാവികമായി വർത്തിക്കുന്നതും സ്ഫുരിക്കുന്നതുമാണ്. ). ശക്തിയുടെ പരിണാമം കൊണ്ടാണ് സർവ്വഭൂതസൃഷ്ടിയും സംഭവിച്ചത്. സൃഷ്ടിയെ അറിയുക എന്നാൽശക്തിയെ അർത്ഥമയി, ശബ്ദമയി, ചക്രമയി,ദേഹമയി എന്ന നാലുരൂപത്തിലും അവ ളുടെ പരിണാമസമേതം അറിയലാണ്. അതായത് പ്രപഞ്ചത്തെ അറിഞ്ഞാലേ അതിൽനിന്ന് അഭേദ മായ ബ്രഹ്മത്തെ അറിഞ്ഞ് സർവ്വജ്ഞനാവാൻകഴി യൂ. 14 വിദ്യകളിൽനാലുവേദവും (വേദസാരമായ ഗായത്രിയും),ആറുവേദാംഗവും, ന്യായം, മീമാംസ, പുരാണം, ധർമ്മശാസ്ത്രം എന്ന നാലും പെടുന്നുണ്ട്. തന്ത്രം ധർമ്മശാസ്ത്രത്തിലാണ് വരുന്നത്.

അർത്ഥമയീ ശിവാദിക്ഷിത്യന്തഷട്ത്രിംശത് തത്ത്വരൂപാ

ശബ്ദമയീ പരാദി വൈഖര്യന്താ

ചക്രമയീ ബിന്ദ്വാദി ഭൂഗൃഹാന്താ

ദേഹമയീ സൂക്ഷ്മാദിസ്ഥൂലാന്താ

ശിവൻമുതൽഭൂമിവരെയുള്ള 36 തത്ത്വരൂപത്തിലു ള്ള ശക്തിയെ അറിയുന്നത് അർത്ഥമയിജ്ഞാനം. പര മുതൽവൈഖരിവരെ നാലുവാക്കും അറിയ ലാണ് ശബ്ദമയീജ്ഞാനം. 14 വിദ്യകളും അറിയു ന്ന സർവ്വജ്ഞന് ഭാഷ,അതിന്റെ സർവ്വാർത്ഥജ്ഞാ നത്തോടും ഭാവത്തോടും കൂടി പ്രകാശിതമാകു ന്നു. അർത്ഥമയി,ശബ്ദമയിജ്ഞാനമില്ലാതെ 14 വിദ്യ കൾഗ്രഹിക്കാനാവില്ല. അതിനാൽവിദ്യാഉപാസന എന്ന സരസ്വതിഉപാസന കൂടാതെ കഴിയില്ല.

ചക്രം ത്രിപുരസുന്ദര്യാ ബ്രഹ്മാണ്ഡാകാരമീശ്വരീ.

ബിന്ദുമുതൽഭൂഗൃഹം വരെയുള്ള ശ്രീചക്രരൂപ മായ ബ്രഹ്മാണ്ഡചക്രത്തേയും കാലചക്രത്തേയും ശരീരാന്തർഗ്ഗതമായ കുണ്ഡലിനീശക്തിയുടെ ചക്ര (പത്മ)ങ്ങളേയും അറിയുന്നത് ചക്രമയീജ്ഞാനം. (അഗ്നി,സൂര്യ, ചന്ദ്ര, ബ്രഹ്മചക്രങ്ങളെല്ലാം പെടും.) ദേഹമെന്നത് അതിസൂക്ഷ്മമായ ആനന്ദമയശരീരം (രസാനുഭവമെല്ലാം ഇവിടെയാണ് നടക്കുന്നത്) മുതൽഅതിസ്ഥൂലമായ അന്നമയശരീരം വരെയു ള്ള ചരവും അചരവുമായ സർവ്വശരീരങ്ങളേയും സൂചിപ്പിക്കുന്നു. ഇവയെല്ലാം അറിയുന്നത് ദേഹ മയീജ്ഞാനം. ജ്യോതിഷചക്രങ്ങളുടെ ജ്ഞാനവും ശരീരശാസ്ത്രവും മെഡിക്കൽജ്ഞാനവും ബയോള ജിയുമെല്ലാം ചക്രമയി,ദേഹമയിജ്ഞാനത്തോടൊ പ്പം ലഭിക്കുന്നുണ്ട്.

ചക്രം വിദ്യാക്ഷരൌരേവ ജനനാത് തദഭേദവത്

ദേവ്യാ രൂപാന്തരത്വാച്ച തേന യുക്തോക്തരൂപതാ

ചക്രം
വിദ്യാക്ഷരങ്ങളാൽനിർമ്മിതവുംഅവയിൽനി ന്നഭിന്നവുമാണ്. അത് ദേവിയുടെ ഒരു രൂപാന്തരം മാത്രമാണ്.
ചക്രം,വിദ്യ,അക്ഷരവർണ്ണങ്ങൾഎന്നിവയുടെഅ ദ്വൈ തം (അഭേദം) അറിയണം. വിശ്വത്തിന്റെ രൂപ മായ ,പ്രപഞ്ചചക്രരൂപമായ,മഹേശ്വരിയെന്ന് സമ്പ്ര ദായ പ്രകാരം വിശ്വരൂപവും അക്ഷരരൂപവും വിദ്യാരൂപവും ചക്രരൂപവും എല്ലാം ഒന്നുതന്നെ യാണ്, ദേവി തന്നെയാണ്.

ലളിതാസഹസ്രനാമത്തിനുള്ള സൌഭാഗ്യഭാസ്കരം ഭാഷ്യത്തിൽഭാസ്കരരായൻശ്രീവിദ്യോപാസകരായ മുനിവൃന്ദങ്ങളായിട്ട് പൃശ്നികളെ പറയുന്നു. സൌ ന്ദര്യലഹരിയുടെ
ഭാഷ്യത്തിൽലക്ഷ്മീധരനുംകാമേശ്വ രസൂരിയും ശ്രീചക്രോപാസകരാണുപൃശ്നികളെന്നു പറയുന്നുണ്ട്.അവർരുദ്രയാമളവുംഅരുണോപനിഷ ത്തും ഉദ്ധരിച്ച് പൃശ്നികളുടെ ശ്രീചക്രാരാധനാ ക്രമ വും പറയുന്നുണ്ട്.ഇന്ദ്രനും 12 ആദിത്യന്മാരും 49 മരുദ്ഗണങ്ങളും ശ്രീചക്രാരാധനകൊണ്ട് സർവ്വ ഐശ്വര്യവും നേടിയതായും ചക്രവിദ്യയെ പൃശ്നി കൾക്കുപഠിപ്പിച്ചതായും ഈ മുനിമാർഅതിനെക്കു റിച്ചുപരസ്പരംസംവദിച്ച്പാടിപ്പുകഴ്ത്തിയതായും ലക്ഷ്മീധരൻപറയുന്നു.

ആദിത്യൈ മരുദ്ഗണൈ സഹ
ചക്രവിദ്യോപാസനാത് പ്രാപ്ത പരമൈശ്വര്യ. ഇന്ദ്ര ചക്രവിദ്യാമസ്മാകം ഉപദിശ്യ സീഷധാതു സംപാദിതവാൻ.....പരം പൃശ്നയച്ചക്രവിദ്യാനുഷ്ഠാനേ ത്വസ്മാണാ പരസ്പരം സംഗിരന്തേ.

വേദകാലംമുതലേ പൃശ്നികളെ പരാമർശിക്കുന്നതി നാൽശ്രീചക്രോപാസനയും വൈദികകാലത്തുതന്നെ ഉണ്ട്. പൃശ്നി, പൃശ്നിഗു,പൃശ്നിമാതര എന്നിങ്ങ നെ വേദത്തിൽകാണുന്ന (ഉണാദിഗ്രൂപ്പ് 4.52) പദം മെലിഞ്ഞ്, ചെറിയതായി. ഹ്രസ്വകായരായി പല നിറക്കാരായിരിക്കുന്ന മുനിമാരെ സൂചിപ്പിക്കുന്നു. ഋഗ്വേദ മന്ത്രഭാഷ്യത്തിൽസായണൻപൃശ്നിർന്നാനാ വർണ്ണ ഗൌ(ഋ 1.89.7), പൃശ്നിർമരുദ്മാതാ (ഋ 1.168.9) പൃശ്നിം ശുക്ലവർണ്ണാധേനു(ഋ 1.160.3) പൃശ്നിം വല്ലീരൂപ സോമ (1.164.3) അപാം വർഷക ....പൃശ്നി സൂര്യ ...പൃശ്നി ആദിത്യ (ഋ 4.3.10, 547.3) എന്നിങ്ങനെ പറഞ്ഞിരിക്കുന്നു. നാനാ വർണ്ണക്കാരായും, വെളുത്ത വർണ്ണമുള്ള ധേനു വായും,മരുത്തുക്കളുടെ മാതാവായും, വള്ളീരൂപമു ള്ള സോമലതയായും സൂര്യനായും ആദിത്യനായും ഹ്രസ്വകായമായും ചക്രവിദ്യോപാസകരായും ഇരി ക്കുന്ന പൃശ്നികളെന്ന മുനിമാർവേദകാലത്തെ ശ്രീ വിദ്യോപാസകരാണ്.ഗോവ് അഥവാ പശു ഗോരൂ പമെടുത്ത ഭൂമിയാണ് എന്നും സായണഭാഷ്യം പറ യുന്നു. പൃശ്നേ നാനാരൂപായാ ഭൂമേ (ഋ.1.85.2).

ശതപഥബ്രാഹ്മണഭാഷ്യത്തിൽ പൃശ്നി അന്നവും, ചൈത്യവും ശില അഥവാ കല്ലുമാണ് സായണന്ന്..

പൃശ്നയ ഇതി അന്നം വൈ

പൃശ്നീവ ഹ്യന്നം

പൃശ്നീശബ്ദേന ചൈത്യമുച്യതേ

തതോ അസാവാദിത്യോ അസ്യൃജ്യതൈഷ വൈ യശോ അഥയദശ്രുസംക്ഷരിതമാസീത്സോശ്മാ പൃശ്നിരഭവത്

പൃശ്ന്യൃശ്മേതി യജുഷ്മതോ മദ്ധ്യേ പരിഗണിത

താസാമശ്മാ പൃശ്നിർനവമോ മുതലായ പരാമർശ ങ്ങൾകാണുക.

തൈത്തരീയസംഹിതയിൽപൃശ്നിയെ സായണൻഇഷ്ട ക യെന്നുവിളിക്കുന്നു. പൃശ്നയ ശ്വേതഗോരൂപാ ഇഷ്ടകാ.

ലക്ഷ്മീധരനും കാമേശ്വരസൂരിയും ഭാസ്കരരാ യനും തൈത്തരീയആരണ്യകം ( 1.27. ഇമാ നു കം ഭുവനാ സീഷധേമ) ഉദ്ധരിച്ച് ഇവർശ്രീചക്രാ രാധകരെന്നു പറയുന്നു. ഭട്ടഭാസ്കരൻ ഇതിനുള്ള ഭാഷ്യത്തിൽഹവിസ്സുകൊണ്ട് അഗ്നിയെ ആരാധി ക്കുന്ന ഭാരതന്മാരാണെന്ന് പറയുന്നത് ഏറെ ശ്രദ്ധേയമാണ്.

മരീച്യാദയ സ്വായംഭുവാ സ്വയംഭവോപതഥാനി സ്വയംഭുവോമാനസാ പുത്രാ കേചിദൃഷയ ശരീരാണി ലോകാനാം യേ അകൽപ്പയൻ തേ മരീചയ തേ തവ ദേഹം കൽപ്പയന്തു . ഹേ ,അഗ്നേ, കിഞ്ചതേ തവ ഖ്യാതിശ്ച മാ സ്മരിഷത് മാ രിഷ്ടാ വിനഷ്ടാ ഭൂത...ഭാരതാ ഹവിരാദി ഭരണശീലാ സന്ത ഇഛദ്ധ്വമിതി. ഭരണാത് ഭാരതാ.

ഭാസ്കരരായൻതൈത്തരീയആരണ്യകത്തെഅരുണോ പനിഷത്തെന്നുവിളിക്കുന്നു. അദ്ദേഹംപൃശ്നികൾഭാ രതീ ദേവിയുടെ ആരാധകരാണെന്നും ഈ വരിക ൾഭാരതിയുടെ ആരാധനാക്രമമാണെന്നും പറയുന്നു. അതായത് ശ്രീചക്രാരാധനയാണ് ഭാരതീയരുടെ ഭാര

തിആരാധന.ഭാരതീഉപാസകരായ ഭാരതീയരുടെ ഭാഷ ഭാരതി, സരസ്വതി എന്നറിയുന്നു.

അരുണോപനിഷദ്ധ്യപി ശ്രൂയതേ ഉത്തിഷ്ഠത മാ സ്വപ്ന അഗ്നിമിഛദ്ധ്വം ഭാരത. ഇയം ചോപനിഷ ത്സർവ്വാപി ഭഗവതീപരാ ഏവ. പൃശ്നീ നാമകാനാ മുപാസകാനാം പരസ്പരം ഉക്തിരിയം ഭാരതീ സരസ്വതീവിദ്യേതി യാവത്.

ലക്ഷ്മീധരൻസൌന്ദര്യലഹരിഭാഷ്യത്തിൽആദ്യത്തെ നാലുമന്ത്രം മാത്രമാണ് ദേവീഉപാസനയെന്നു പറ യുന്നു. അദ്ദേഹവും അരുണകേതുവാണ് അരുണോ പനിഷത്തിന്റെ ഋഷിയെന്ന് അഭിപ്രായപ്പെട്ടിട്ടുണ്ട്.

(ഇമമേവാർത്ഥം ശ്രുതിരപ്യാഹ തൈത്തരീയകേ അരുണോപനിഷദി ,ഇമാ നുകം ഭുവനാ സീഷധേമം ഇത്യാരഭ്യ ഋഷിഭിരദാത്പൃശ്നിഭി ഇത്യന്താ. അരുണോപനിഷന്നാമ അരുണായാ ഭഗവത്യാ പ്രതിപാദികാ ഉപനിഷത്.ഭദ്രം കർണ്ണേഭി ഇത്യാരഭ്യ തപസ്വീ പുണ്യോ ഭവതി ഇത്യന്താ അരുണോപനിഷത് അരുണാമേവ പ്രതിപാദയതി.) ഉപാസകരോട്, ശ്രീചക്രത്തെ എപ്രകാരം ഉപാസിക്കണമെന്ന് അരുണകേതുവിന്റെ മന്ത്രം ഉദ്ധരിച്ച് പറയുന്നു.

ഹേ, ഭാരതാ, ഭായാം ഭാരൂപായാം ജ്യോതിരൂപാ യാം ചക്രവിദ്യായാമിതി യാവത്, രതാ ഉപാസനാ രതാ, യദ്വാ ഭാരത്യാ സരസ്വത്യാ ശ്രീവിദ്യായാ ഉപാസകാ. ഭാരൂപമായ ,ജ്യോതിസ്വരൂപമായ ചക്രവിദ്യ (ശ്രീ ചക്രവിദ്യ)യെ ഉപാസിക്കുന്നതിൽ രതിയുള്ളവർ, ശ്രീവിദ്യാഉപാസകർഅഥവാ ഭാരതി ,സരസ്വതീ

ഉപാസകരാണ് ഭാരതീയരെന്നപദം കൊണ്ട് വിവക്ഷിക്കപ്പെട്ടവർ.

പൃശ്നികളാണ് പൃജാസാമഗ്രികളും ചക്രവിദ്യാ ഉപാസനയുടെ ഫലവുംഉപദേശിച്ചത്.

പൂജാസാമഗ്രീമുപദിശന്തി പൃശ്നയ . പൃശ്നയ ചക്രവിദ്യോപാസനായാ ഫലമാഹു. ബ്രഹ്മ ച ബ്രഹ്മസ്വരൂപാ ഭഗവതീ ബ്രഹ്മാ ച ബ്രഹ്മസ്വരൂപോ ഭഗവാൻ....ഏതൌ ഉഭൌ ആയു ജീവിതം കീർത്തി യശ പ്രജാം സന്താനം ദദു.ദധ്യാതാമിത്യർത്ഥ.

പൃശ്നീനാമഭി ഋഷിഭി ഏതത്സർവ്വമദാത്.....ഋഷിഭി പൃശ്നിഭി ഏവമുക്തമിത്യർത്ഥ . യദ്വാ പൃശ്നിഭി ഋഷിഭി സഹിത ഋഷിസഹ ഏവമിദാത് വാചമിതി ശേഷ.

പൃശ്നികളാണ് ദേഹത്തിലെ കുണ്ഡലിനിചക്രങ്ങളിലൂടെ പ്രാണനെ ഉണർത്തുന്ന ശ്രീചക്രവിദ്യആദ്യമായി ആരംഭിച്ചതെന്ന സൂചന ഭാസ്കരരായൻനൽകു ന്നു.

പൃശ്നീനാമകാനാം ഉപാസകാനാം പരസ്പര മുക്തിരിയം ഭാരതീസരസ്വതീവിദ്യേതി യാവത്. . തത് സംബന്ധിനോ ഭാരതാ.
,ഹേ,ശ്രീവിദ്യോപാസകാ, ഉത്തിഷ്ഠത ഉപാസ്തിക്രമേ പ്രവർത്തദ്ധ്വം .മാ സ്വപ്ത പ്രമത്താ മാ ഭൂത.
അന്തർഭാവിതണ്യർത്ഥൈ വാ
കുണ്ഡലിനീകർമ്മകാവിമൌ ധാതൂ യോജനീയൌ.
അഗ്നീം സ്വാധിഷ്ഠാനഗത-അഗ്നിതേജോമയീം കുണ്ഡലിനീമിഛദ്ധ്വം ഇഛാദണ്ഡേനാഹത്യഉത്ഥാപയദ്ധ്വം.

വേദത്തിൽ ഗോ,ഭൂമി,സൂര്യ,സോമലത,ഇഷ്ടക,അശ്മം എന്ന് പലപേരിലായി പറയപ്പെട്ട പൃശ്നിവൈദിക യജ്ഞവും താന്ത്രികമായ ശ്രീവിദ്യാഉപാസനയും ഒരുപോലെ പഠിപ്പിക്കുകയും ആചരിക്കയും ചെയ്ത ,

ഭാരതി (സരസ്വതി) എന്ന ദേവീഉപാസക രുമാണ്. 14 വിദ്യകളും സാരസ്വതവിദ്യാസാക്ഷാ ത്കാരം നേടി സർവ്വജ്ഞതയും മുക്തിയും നേടാ നാണ്. ഇത് ഭാരതമെന്ന സരസ്വതീസംസ്കാരത്തി ന്റെ തനിമയുമാണ്. മഹാഭാരതം ശാന്തിപർവ്വത്തി ൽപൃശ്നികൾ സ്വാദ്ധ്യായം ചെയ്ത് മുക്തി നേടിയ വരാണ്.

## 2. സപ്തമാതൃക

ഋഗ്വേദം ( 9.102.4 ) സോമം പിഴിയുന്നതിന് സപ്തമാതൃകകളും സഹായിക്കുന്നതായി പറയു ന്നു. മഹാഭാരതം സപ്തമാതൃകകളെ വിവരിക്കുന്ന ത് മോഹഞ്ജോദാരോ സപ്തമാതൃകസീലിന്റെ അടിസ്ഥാനത്തിലാണെന്ന് വാഗൻ വിചാരിക്കുന്നു. സിമ്മർ ഹെയിന്റിക്കിന്റെ ആർട്ട് ഓഫ് ഇന്ത്യൻ ഏഷ്യ എന്ന പുസ്തകത്തിൽ പ്രാദേശികമായി 7 മാതാക്കളെ ഏഴു ക്ഷേത്രത്തിൽ പൂജിക്കുന്ന സമ്പ്ര ദായം ഇന്ത്യയിലെങ്ങും ഉണ്ടായിരുന്നതായി നിരീ ക്ഷിക്കുന്നു. 5ആം നൂറ്റാണ്ടിൽത്തന്നെ ഇവരെ താന്ത്രികദേവതമാരുടെ കൂട്ടത്തിലാക്കിയിട്ടുണ്ട്. ഡേവിഡ് കിൻസ്ലി ഇവർ ദ്രാവിഡ, അബ്രാഹ്മണരു ടെ ദേവതകളാണെന്ന് അഭിപ്രായപ്പെട്ടു. മഹാഭാര തം ഇവരെ **കറുത്ത** ദേവതകളാണെന്നും ഇവർ സംസാരിക്കുന്നത് പ്രാകൃതമാണെന്നും ഇവരെ ക്ഷേ ത്രത്തിനും ഗ്രാമത്തിനും പുറത്താണ് (അതിർത്തി) ആരാധിക്കുന്നതെന്നുമാണ്. പറയുന്നത്.(ക്ഷേത്രപാല നോട് കൂടി) ഇതാണ് കിൻസ്ലി തന്റെ അഭിപ്രായ ത്തിന് ഉപോൽബലകമായി കാണിക്കുന്നത്. സ്കന്ധ നോടും ശിവനോടും ഇവർ ബന്ധപ്പെട്ടിരിക്കയാലും

ഇവർ അബ്രാഹ്മണ, ദ്രാവിഡദേവതകളാവണമെന്ന് അദ്ദേഹം പറയുന്നു. സാറാ എൽ ഷസ്റ്റോക്ക് കുബേരനോടും സ്കന്ധനോടും ബന്ധപ്പെട്ട യക്ഷിണി മാരുടെ സമൂഹമായി ഇവരെ കാണുന്നു. സിന്ധുസ രസ്വതീസംസ്കൃതികാലത്തേ ഇവരുണ്ട്

ഭട്ടാചാര്യ പറയുന്നത് അമ്മദൈവാരാധന ദ്രാവിഡ സംസ്കൃതിയുടെ ഭാഗമാണെന്നാണ്.  അതിനാൽ മാതൃക്കളുടെ ആരാധന ശാക്തമായ ദ്രാവിഡമതമാ ണ്. കുശാനകാലത്ത്തന്നെ (1-3 നൂറ്റാണ്ട്) മാതൃക്ക ളുടെ ശിലാവിഗ്രഹങ്ങൾ കാണുന്നുണ്ട്. ശിശുജന നം,ശിശുരോഗങ്ങൾ, കുട്ടികളുടെ രക്ഷ ഇവക്കുള്ള ബാലഗ്രഹരൂപത്തിലാണ് കുശാനകാലത്തെ ശിലാ വിഗ്രഹങ്ങളെ കാണുന്നത്. ബാലഗ്രഹസമ്പ്രദായത്തി ൽ സപ്തമാതൃക്കളേയും സ്കന്ധനേയും (കുമാര) ആരാധിക്കുന്നു. കുട്ടികളെ നശിപ്പിക്കുന്ന മാതൃക്ക ളെ പൂജിച്ച് സമാധാനിപ്പിക്കുന്നു. കുശാനകാലത്ത് മാതൃക്കളുടെ അടയാളങ്ങളോടും ആയുധങ്ങളോടും കൂടിയാണ് പൂജ. ഗുപ്തകാലമായപ്പോഴേക്കും തന്നെ അവരുടെ ഇക്കണോഗ്രാഫി പൂർണ്ണരൂപത്തി ൽ ഉണ്ട്. (3-6 നൂറ്റാണ്ട്) അക്കാലത്ത് ഓരോ ഗ്രാ മത്തിലും സപ്തമാതൃകാവിഗ്രഹങ്ങൾ പോപ്പുലറാ ണ്. സൈന്യചിഹനങ്ങളിൽ ഗുപ്തന്മാർ സ്കന്ധനേ യും വളർത്തമ്മമാരായ മാതൃക്കളേയും ഉൾപ്പെടു ത്തി. സ്കന്ധഗുപ്തനും കുമാരഗുപ്തനും (5ആം നൂറ്റാണ്ടിന്റെ ഉത്തരാർദ്ധം)  സ്വന്തം പേരിലും കൂ ടി ദ്രാവിഡത്തിലെ കുമരിക്കാണ്ഡത്തിലെ ദേവനാ മം സ്വീകരിച്ചു. മാതൃകകൾക്ക് ദേവതകളുടെ സ്ഥാനത്തുനിന്ന് രാജസഭാദേവതകളുടെ സ്ഥാനത്തേ ക്ക് കയറ്റം കിട്ടിയത് ഗുപ്തകാലത്താണ്. നാലാം നൂറ്റാണ്ടിൽത്തന്നെ മദ്ധ്യപ്രദേശിലെ പർഹാരി യിൽ

സപ്തമാതൃക്കൾക്ക് ഒരു റോക്ക് കട്ട് ഗുഹാക്ഷേത്രമുണ്ട്.

കർണ്ണാടകത്തിലെ പടിഞ്ഞാറൻ ഗംഗന്മാർ നിരവധി സപ്തമാതൃകാക്ഷേത്രം പണിതിട്ടുണ്ട്. (350-1000 എഡി)സപ്തമാതൃകകളുടെ ശിൽപ്പമുള്ള നിരവധി സ്മൃതിമണ്ഡപങ്ങളുമുണ്ട്. 8-10 നൂറ്റാണ്ടുവരെ ഗുർജ്ജരപ്രതിഹാരരും 8-12 നൂറ്റാണ്ടുവരെ ചന്ദേല രാജാക്കന്മാരും സപ്തമാതൃകാക്ഷേത്രങ്ങൾ പണി തു. ചാലൂക്യന്മാർ തങ്ങളെ പാലൂട്ടിവളർത്തിയത് സപ്തമാതൃകകളാണെന്ന് വിചാരിക്കുന്നു. ചാലൂക്യ കാലത്ത് സപ്തമാതൃകാശില്പ്പങ്ങൾ ധാരാളം ഉ ണ്ടായി. 5ആം നൂറ്റാണ്ടുമുതൽ കദംബരും ചാലൂ ക്യരും സപ്തമാതൃകകളെ ശത്രുസംഹാരത്തിനുള്ള ശക്തി തരുന്നവരായി പ്രശംസിക്കുന്നുണ്ട്. സൈന്ധ വസരസ്വതീകാലത്തും ഈ രീതിയിലാണ് മാതൃപ്ര ശംസ, സംഘകാലത്തും അപ്രകാരമാണ്. ഗുപ്തകാ ലത്ത് സൈന്യചിഹ്നമായി ഇവരെ സ്വീകരിച്ചതും, കേരളത്തിലെ രുരുജിത്ത് വിധാനമുള്ള കാവുകളെ ല്ലാം ക്ഷത്രിയരുടേതായതും ഈ വിധമാണ് മന സ്സിലാക്കേണ്ടത്.സപ്തമാതൃകകളെ ചില സ്ഥലങ്ങ ളിൽ അഷ്ടമാതൃകകളായി കാണിക്കുന്നുണ്ട്. (8 ദിക്ക്) നേപ്പാളിലെ ഭക്തപൂരിൽ (കാഠ്മണ്ഡു) കേന്ദ്ര സ്ഥാനത്ത് ഒമ്പതാമത് ഒരു മാതൃകയെ കാണാം (നവശക്തി). മാതൃകകളെ മഹാഭാരതത്തിലും വരാഹ,അഗ്നി,മത്സ്യ,മാർക്കണ്ഡേയ, വിഷ്ണുധ ർമ്മോത്തരപുരാണങ്ങളിലും, ദേവീമാഹാത്മ്യത്തി ലും കൂടാതെ അംശുമദ്ഭേദാഗമത്തിലും സുരഭേദാ ഗമത്തിലും പൂർവ്വകർണ്ണാഗമത്തിലും രൂപമണ്ഡന ത്തിലും വിവരിക്കുന്നുണ്ട്.

ദേവീമാഹാത്മ്യത്തിലെ അഷ്ടമാതൃകകൾഃ-

ബ്രഹ്മാണി(ബ്രാഹ്മി) ബ്രഹ്മശക്തിയാണ്. 4 മുഖം, മഞ്ഞനിറം. കൈകൾ 4 അല്ലെങ്കിൽ 6. അക്ഷമാല, കമണ്ഡലു, താമരത്തണ്ട്, മണി, പുസ്തകം ധരിച്ച് ഹംസത്തിലിരിക്കുന്നു. കരണ്ഡമുകുടം ധരിച്ച് ആഭ രണവിഭൂഷിതയാണ്.

വൈഷ്ണവിഃ- വിഷ്ണുശക്തി. ഗരുഡവാഹനം. നാലോ ആറോ കൈകൾ. ശംഖം ചക്രം താമര ഗദ അമ്പും വില്ലും, അഭയ.വരദമുദ്ര. വിഷ്ണുവിനെ പോലെ സർവ്വാഭരണഭൂഷിത, കിരീടമുകുടം ധരി ച്ചിട്ടുണ്ട്.

മാഹേശ്വരിഃ-മഹേശ്വരശക്തി, രൌദ്രി,രുദ്രാണി. നന്ദി വാഹനം. ആറോ നാലോ കൈ. ത്രിനേത്ര. ത്രിശൂലം ഡമരു, അക്ഷമാല,പാനപാത്രം, മഴു, മാൻ,കപാലം. സർപ്പവള,  ജടാമുകുടത്തിൽ അർദ്ധചന്ദ്രൻ. വെളുപ്പുനിറം

ഇന്ദ്രാണിഃ ഐന്ദ്രി, ശചി, ശക്രി.വജ്രി.  ആന വാഹനം. 2, 4 അഥവാ 6 കൈ. 2, 3 അഥവാ 1000 കണ്ണ്. കറുപ്പുനിറം. വജ്രം,അങ്കുശം,പാശം, താമരത്തണ്ട്, കിരീടമകുടം, ആഭരണങ്ങൾ

കൌമാരിഃ- കുമാരി, കാർത്യായനി, അംബിക. യുദ്ധദേവതയായ കാർത്തികേയശക്തി. മയിൽവാ ഹനം.  കൈകൾ 4- 12 വരെ. കുന്തം, മഴു, ശക്തി, തങ്ക(വെള്ളിരൂപ) അമ്പ്. കിരീടമുകുടം. 6 തല.

വാരാഹിഃ-വരാളി. വരാഹാവതാരത്തിന്റെയും യമന്റെയും ശക്തി. വാഹനം മാൻ അഥവാ മഹിഷം. ദണ്ഡം,കലപ്പ, അങ്കുശം, വജ്രം പാനപാത്രം. ചിലപ്പോൾ മണി,ചക്രം, ചാമരം, വില്ല്. കരണ്ഡമുകുടം, ആഭരണങ്ങൾ

ചാമുണ്ഡഃ- ചർച്ചിക. കാളി. ചണ്ഡീശശക്തി. ദേവീ മാഹാത്മ്യം കാളീരൂപമായി പറയുന്നു. കറുപ്പ് നിറം. മുണ്ഡമാല, ഡമരു,ത്രിശൂലം, പാനപാത്രം, വാൾ, കുറുക്കനോ ശവമോ വാഹനം (വേതാളം). ത്രിനേത്രം, ഒട്ടിയ വയർ. ഭീഷണരൂപം.

നാരസിംഹിഃ- സട കുടയുമ്പോൾ നക്ഷത്രപ്പൊടി ചിതറിക്കുന്നു.

ആദ്യത്തെ 6 എണ്ണം എല്ലാ പുസ്തകത്തിലും സമാനമാണ്. ചിലതിൽ ചാമുണ്ഡി ഇല്ല. മഹാഭാരതം ത്തിലും, ഗുഹാക്ഷേത്രങ്ങളിലും മറ്റ് ക്ഷേത്രങ്ങളിലും നാരസിംഹി ഇല്ല. വരാഹപുരാണത്തിൽ 7 യമിയും 8 ശിവവക്ത്രത്തിലെ അഗ്നിയിൽനിന്ന് ജനിച്ച യോഗേശ്വരിയുമാണ്. നേപ്പാളിൽ 8 മഹാലക്ഷ്മിയാണ്. ദേവീപുരാണത്തിൽ നവശക്തികളിൽ 9ആമത് ഗണനായിക അഥവാ വിനായകിയാണ്.

ഗുഹാക്ഷേത്രങ്ങളിൽഃ- എലിഫന്റ,എല്ലോറ,(21 രാമേശ്വരംഗുഹ, , 14 രാവണകുകൈ , 16,കൈലാസഗുഹ 22) ശിവഗുഹ ഉദയഗിരി ഭോപ്പാൽ,

മാതൃകാക്ഷരങ്ങൾഃ

സ്വരവർഗ്ഗം, കവർഗ്ഗം, ചവർഗ്ഗം ടവർഗ്ഗം തവർഗ്ഗം ,പവർഗ്ഗം യവർഗ്ഗം ( 7)

50 എണ്ണം. അ മുതൽ ക്ഷ വരെയുള്ള വർണ്ണമാല. അക്ഷരം തന്നെ ദേവിയാവുന്നു. ഇവരുടെ പേരുകൾഃ-നിവൃത്തി,പ്രതിഷ്ഠ, വിദ്യ,ശാന്തി, ഇന്ധിക, ദീപിക,മോചിക, പര,സൂക്ഷ്മ, സൂക്ഷ്മാമൃത. ജ്ഞാനാമൃത, ആപ്യായനി, വ്യാപിനി, വ്യോമരൂപ, അനന്ത, സൃഷ്ടി, ഋദ്ധി, സ്മൃതി, മേധ,കാന്തി, ലക്ഷ്മി, ദ്യുതി, സ്ഥിര,സിദ്ധി, സ്ഥിതി, ജട ,പാലിനി ഐശ്വര്യ,

രതി,കാമിക,വരദ,ആഹ്ലാദിനി, പ്രീതി ,ദീർഘ, തീഷ്ണ, രൌദ്രി, ഭവ,നിദ്ര, തദ്ര, ക്ഷുധ,ക്രോധിനി, ക്രിയ, ഉത്കരി, മൃത്യുരൂപ, പീത,ശ്വേത, അസിത,അനന്ത.

ലെസ്ലി ഓറിന്റെ അഭിപ്രായം 8ആം നൂറ്റാണ്ടിലാണ് തെക്കെ ഇന്ത്യയിൽ സപ്തമാതൃക പ്രത്യക്ഷപ്പെട്ടത്. അവരെ പ്രത്യേകക്ഷേത്രങ്ങളിൽനിന്ന് പുറത്തേക്ക് പരിവാരദേവതകളാക്കി മാറ്റിയതും അപ്പോളാണ്. ഗ്രാമദേവതകളായും സപ്തകന്യകളായും ശിവക്ഷേ ത്രങ്ങളിൽ അവ കാണുന്നതായി അവർ കരുതുന്നു. തിരുച്ചിറപ്പള്ളി ആലംബക്കത്തെ ചെല്ലിയമ്മൻ കോ വിലിൽ മുമ്പ്കാലത്ത് സപ്തമാതൃകാക്ഷേത്രമാണ് ഉണ്ടായിരുന്നത്. എട്ടാം നൂറ്റാണ്ടിനുമുമ്പേ തമിഴ കത്ത് സപ്തമാതൃകാക്ഷേത്രങ്ങളുണ്ട്. വനങ്ങളിൽ, പുഴകൾക്കും ജലാശയങ്ങൾക്കും അരികിൽ മഞ്ഞൾ പൂശിയ 7 കല്ലുകളായിട്ടാണ് ആദിമദ്രാവിഡദേശങ്ങ ളിൽ സപ്തമാതൃകകളെ കാണുന്നത്. സ്ത്രീകൾ പ്രസവിക്കാനും സുഖപ്രസവത്തിനും പ്രസവരക്ഷ ക്കും കുട്ടികളുടെ ആയുസ്സിനും ആരോഗ്യത്തിനും ഇവരെ പൂജിക്കുന്നു. തെക്കും വടക്കും ഇന്ത്യയിൽ ഈ പതിവുണ്ട്. ജയ്പൂരിൽ വൈതരണിപ്പുഴയുടെ തീരത്ത് സപ്തമാതൃകാക്ഷേത്രമുണ്ട്. പിഠാരി (പീഠ ദേവത) അഥവാ അമാവാസിക്ക് സ്ത്രീകൾ സപ്ത മാതൃകാരൂപങ്ങളെ 64 യോഗിനിമാരോടു കൂടി ( 64 ചോറുരുള അഥവാ അടക്ക) പൂജിക്കുന്നു. തറ വാട്, ഗ്രാമം, ദേശം, രാഷ്ട്രം, ലോകം ഇവയെ രക്ഷിക്കുന്നവരും ശിക്ഷിക്കുന്നവരുമായി ലോകമാ തൃക്കളായാണ് മാതൃസങ്കൽപ്പം. അഷ്ടമാതൃക്കളെ മുത്തശ്ശിമാർ അഥവാ അജിമകളായി പൂജിക്കുന്നു. ഇത് നേപ്പാളിലും കേരളത്തിലുമുണ്ട്.

സാധാരണയായി മാതൃപീഠങ്ങൾ മേൽക്കൂരയില്ലാത്ത കാവുകളാണ്. മേൽക്കൂരയുള്ള ക്ഷേത്രങ്ങളും ഉണ്ട്. പീഠപൂജ വർഷത്തിലൊരിക്കൽ ചെയ്യുന്നു. മാതൃക്കളുടേയും അവരുടെ ഗണങ്ങളുടേയും മണ്ഡലം രാജ്യത്തെ രക്ഷിക്കുന്നു. പാച്ചാലിഭൈരവക്ഷേത്രങ്ങളിലും അഷ്ടമാതൃകകളെ ഒരു വൃത്തത്തിലായി ആരാധിക്കുന്നു. ഭക്തപൂരിൽ 8 ദിശകളെ കാക്കുന്ന രക്ഷാദേവതകളാണ് അഷ്ടമാതൃക്കൾ. അവരെ ആകാശദേവതകളായും സ്മരിക്കുന്നു. ക്ഷേത്ര മേൽക്കൂരയിലോ ടെറസിലോ കൊത്തിവെക്കുന്ന അഷ്ടഭൈരവരുടെ ഇണകളാണിവർ. രാത്രിയിൽ മാതൃക്കളുടെ നൃത്തം കണ്ട ശ്രീനിവാസമല്ലരാജാവാണ് 1667ൽ പത്തൻ ദർബാർ സ്കചയർ പണിയിച്ച ത്. അന്നുമുതൽ ആശ്വനനവരാത്രിക്ക് ദർബാർ സ്കചയറിൽ സപ്തമാതൃകകളെ ആരാധിക്കുന്നുണ്ട്. ഘോരയാത്രക്ക് മാതൃകകൾക്ക് മൃഗബലി കൊടുക്കുന്നുമുണ്ട്.ലോകപാല,ക്ഷേത്രപാല,ദിക്പാലരൂപത്തിലാണ് ഇവരുടെ മൃഗബലി.

ബാണഭട്ടന്റെ ഹർഷചരിതം(7ആം നൂറ്റാണ്ട്) ഒരു സന്യാസി മാതൃപൂജ ചെയ്യുന്നത് വിവരിക്കുന്നു.രാജാവിന്റെ രോഗം മാറാൻ മാതൃമണ്ഡലത്തിൽ യന്ത്രത്തോടെ പ്രത്യേകം അനുഷ്ഠാനം ചെയ്യുന്നത് വിവരിക്കുന്നു. മാതൃഗൃഹത്തിൽ (മാതൃകമാരുടെ ക്ഷേത്രത്തിൽ) മാതൃകമാരെ പ്രീതിപ്പെടുത്താനായി രാജാവിന്റെ യുവാക്കളായ പരിചാരകർ ദീപം എരിച്ചതായും പറയുന്നു. ബാണഭട്ടന്റെ കാദംബരി, ഭാസന്റെ ചാരുദത്ത, ശൂദ്രകന്റെ മൃച്ഛകടികം ഇവയിൽ ചതുഷ്പങ്ങളിൽ മാതൃകാക്ഷേത്രങ്ങളിൽ അനുഷ്ഠാനപൂജയും സൌജന്യഭോജനവും കഴിച്ചത് പറയുന്നു. തന്ത്രരാജതന്ത്രവും കുലചൂഡാമണിയും മാതൃകകളെ ശക്തികളായും അക്ഷരങ്ങളായും പറയുന്നുണ്ട്. ദേവീഭാഗവതപുരാണത്തിന്റെ ഭാഗമായ

ദേവീഗീതയിൽ മാതൃകാന്യാസം പറയുന്നുണ്ട്. ശരീരത്തിൽ അക്ഷരമാതൃകാന്യാസം ചെയ്യേണ്ടതും പറയുന്നു.

മാതൃകമാരുടെ താന്ത്രികാരാധനാസംബന്ധമായ ലിഖിതങ്ങൾ ഗംഗാധർ,രാജസ്ഥാൻ (വിശ്വവർമ്മൻ എഡി 423) ബീഹാർ (ഗുപ്ത. 5ആം നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധം) ദ്യോഗാർഹ് യു പി (സ്വാമിഭട്ടൻ 6ആം നൂറ്റാണ്ട്) ഗംഗാധറിലെ ലിഖിതം ചാമുണ്ഡി ക്കു ക്ഷേത്രവും മറ്റു ദാകിനിമാർക്ക് സ്ഥാനവും കൊടുത്ത് തന്ത്രോക്തപ്രകാരം നിത്യധാന്യബലി കൊടുത്തതായി രേഖപ്പെടുത്തുന്നു. ശ്രീചക്രത്തിൽ 8 മാതൃക്കളും 8 ഭൈരവരോടൊത്ത് ഭൂപുരത്തിലെ രണ്ടാം വരിയിലാണുള്ളത്. (ജ്ഞാനാർണ്ണവതന്ത്രം) സ്വഛന്ദതന്ത്രപ്രകാരം മാതൃകകൾ 8 അക്ഷരവർഗ്ഗ ദേവതമാരാണ്. ബ്രഹ്മയാമളം അവരെ സ്വരദേവത മാരായി പറയുന്നു. നാട്യശാസ്ത്രം നൃത്തത്തിനു വേദി ഒരുക്കും മുമ്പ് മാതൃകമാരെ പൂജിക്കുന്നു. ദേവീപുരാണം 90ആം അദ്ധ്യായത്തിൽ ഇന്ദ്രനാണ് മാതൃകമാരെ എല്ലാ ഗ്രാമത്തിലും നഗരത്തിലും രാജ്യത്തിലും ആരാധിക്കണമെന്ന് കൽപ്പിക്കുന്നത്. നവഗ്രഹങ്ങളോടും ദിക്പാലന്മാരോടും കൂടിയാണ് അവരെ പൂജിക്കുന്നത്.

മത്സ്യപുരാണവും ദേവീപുരാണവും മാതൃകകളുടെ ക്ഷേത്രം വടക്കോട്ട് അഭിമുഖമാവണമെന്നും ക്ഷേത്ര സമുച്ചയത്തിന്റെ വടക്കുഭാഗത്താവണമെന്നും അനു ശാസിക്കുന്നു. ഏറ്റവും പഴയവ വൃത്താകൃതിയി ലുള്ള  മണ്ഡലമായിരുന്നുവെന്നും വൃക്ഷച്ചുവട്ടി ലായിരുന്നുവെന്നും തുറന്ന മേൽക്കൂരയായിരുന്നു വെന്നും കണ്ടിട്ടുണ്ട്. ഇത്തരം കാവുകൾ കേരള ത്തിലും തമിഴകത്തുമാണ് ഏറ്റവും അധികം. ഗുപ്തകാലത്താണ് വൃത്താകൃതി ചതുരമായത്. ദേവീപുരാണത്തിൽ ദേവശക്തികളായ

മാതൃകകളെ മുക്തിക്കുവേണ്ടിയാണ് ആരാധിക്കുന്നത്. യുദ്ധത്തി നു പോകുന്ന രാജാക്കന്മാരാണ് യുദ്ധവിജയത്തി നായി ആരാധിക്കുന്നത്. (ഭുക്തി) . ഉദയഗിരിഗുഹ ക്ക് പുറത്ത് ഇന്ദ്രസോദരിമാരെന്ന പേരിൽ മാതൃ കകളുടെ കൊടികളിലെ ചിഹ്നം (ഹംസം, ഋഷഭം, മയിൽ, ശംഖചക്രം, ആന, അസ്ഥികൂടം ഇവ കൊ ത്തിയിട്ടുണ്ട്. ഇവ കൊത്തിവെക്കുന്ന രാജാവ് ഭു ക്തിയും മുക്തിയും പ്രാപിക്കുന്നതായി കരുതുന്നു. നീതിസാരപ്രകാരം മാതൃകകളാണ് രാജാവിന് ഭരിക്കാനുള്ള ശക്തിയും അധികാരവും തരുന്നത്.

Bhattacharyya, N. N., History of the Sakta Religion, Munshiram Manoharlal Publishers Pvt. Ltd. (New Delhi, 1974, 2d ed. 1996), p. 126.

The Iconography and Ritual of Śiva at Elephanta By Charles Dillard Collins p.143

Brhatsamhita, Ch.57, v.56. Panda, S.S. (September 2004). "Sakti Cult in Upper Mahanadi Valley" (PDF). Orissa Review. Government of Orissa.

Jagdish Narain Tiwari, "Studies in Goddess Cults in Northern India, with Reference to the First Seven Centuries AD" p.215-244; as referred in Kinsley 1988 p.151

Dilip Chakravati in Archaeology and World Religion By Timothy Insoll, Published 2001, Routledge, ISBN 0-415-22154-4, pp.42–44

Zimmer Heinrich, 1960,2001 The Art Of Indian Asia, Its Mythology and Transformations.Motilal Banarsidas Publication. New Delhi (Page B4C,257,135)

Harper in Harper and Brown, p.48  Lorenzen, David in Harper and Brown, p.29 Harper in Harper and Brown, p.121

Kamath, Suryanath U. (2001) [1980]. A concise history of Karnataka : from pre-historic times to the present. Bangalore: Jupiter books. LCCN 80905179. OCLC 7796041. p51, MCC (Reprinted 2002), p60

Goswami, Meghali; Gupta, Ila; Jha, P. (March 2005). "Sapta Matrikas In Indian Art and their significance in Indian Sculpture and Ethos: A Critical Study" (PDF). Anistoriton Journal. Anistoriton.

Cited in Laura Kristine Chamberlain. "Durga and the Dashain Harvest Festival: From the Indus to Kathmandu Valleys" in ReVision, Summer 2002, vol. 25, no. 1, p.26

Agni Purana, Tr. by M.N. Dutta, Calcutta, 1903–04,Ch.50.18.22.

Kinsley p.156, IAST Names and Descriptions as per Devi Mahatmya , verses 8.11–20

"Sapta Matrikas (12th C AD)". Department of Archaeology and Museums, Government of Andhra Pradesh

Other names from Devi Purana: Pal in Singh p.1844 and Descriptions: p.1846

Singh p.1840, Ambika is used as another name for Kaumari in Devi Purana

Rao, T.A. Gopinatha, Elements of Hindu Iconography, Vol.I, Part-II, 2nd Edition, Indological Book House, Varanasi, 1971, pp.379–383

Bühler, G. (1881). "Palaeographical remarks on the Horiuzi palm leaf MSS.". In Müller, F.M. Anecdota Oxoniensia: Texts, Documents, and Extracts Chiefly from Manuscripts in the Bodleian and the Oxford Libraries. Clarendon Press. p. 67, note 2.

Leslie C. Orr, Gods and Worshippers on South Indian sacred ground in The World in the Year 1000 By James Heitzman and Wolfgang Schenkluhn, pp.244–5, Published 2004, University Press of America, 338 pages, ISBN 0-7618-2561-4.

The Madras Epigraphical Department, Annual Report 1909-10 p. 285 as quoted in pp.285–6 South Indian shrines illustrated By P. V. Jagadisa Ayyar. Published 1993, Asian Educational Services,ISBN 81-206-0151-3

"SaptaMatrikas and Matrikas". Shakti Sadhana Group. 27 March 2006. Retrieved 2008-01-08.

The Hindu Religious Year By Muriel Marion Underhill; Published 1991; Asian Educational Services, 194 pages, ISBN 81-206-0523-3, p.110

The Rough Guide to Nepal By David Reed, James McConnachie p.521 Published 2002 Rough Guides ISBN 1-85828-899-1

p.245 History of Nepal: With an Introductory Sketch of the Country and People of Nepal. By Daniel Wright Published 1996,Asian Educational Services,340 pages,ISBN 81-206-0552-7

Nepal Handbook By Tom Woodhatch Published 1999 Footprint Travel Guides 572 pages ISBN 0-658-00016-0

Aryan, K.C. (1980). The Little Goddesses (Matrikas). New Delhi: Rekha Prakashan. ISBN 81-900002-7-6.

Berkson, Carmel (1992). Ellora, Concept and Style. Abhinav Publications. ISBN 81-7017-277-2.

Jain, Madhu; O. C. Handa (1995). The Abode of Mahashiva: Cults and Symbology in Jaunsar-Bawar in the Mid – Himalayas. Indus Publishing. ISBN 81-7387-030-6.

Kinsley, David (1998) [1988]. Hindu Goddesses: Vision of the Divine Feminine in the Hindu Religious Traditions. Motilal Banarsidass Publ. ISBN 81-208-0394-9.

Panikkar, Shivaji K (1997). "Saptamatrka Worship and Sculptures: An Iconological Interpretation of Conflicts and Resolutions in the Storied

Brahmanical Icons". Perspectives in Indian Art and Archaeology. 3 (1 ed.). ISBN 81-246-0074-0.

Van den Hoek, Bert (1993). "Kathmandu as a sacrificial arena". In Nas ,Peter J. M. Urban Symbolism. BRILL. ISBN 90-04-09855-0.

Wangu, Madhu Bazaz (2003). Images of Indian Goddesses. Abhinav Publications. ISBN 81-7017-416-3.

Woodroffe, Sir John (2001). The Garland of Letters. Chennai, India: Ganesh & Co. ISBN 81-85988-12-9.

Hiltebeitel, Alf. "Goddesses, place, Identity in Nepal". South Asian Folklore.

Jain, Madhu; O. C. Handa (1995). The Abode of Mahashiva: Cults and Symbology in Jaunsar-Bawar in the Mid – Himalayas. Indus Publishing. ISBN 81-7387-030-6.

Banerji, S.C., Companion to Tantra, Published 2002, Abhinav Publications, ISBN 81-7017-402-3.

Harper, Katherine Anne and Brown, Robert L.; The Roots of Tantra; Published 2002; SUNY Press; ISBN 0-7914-5305-7

Pattanaik, Devdutt; The Goddess in India: The Five Faces of the Eternal Feminine; Published 2000; Inner Traditions / Bear & Company; 176 pages; ISBN 0-89281-807-7

Pal, P. The Mother Goddesses According to the Devipurana in Singh, Nagendra Kumar, Encyclopaedia of Hinduism, Published 1997,Anmol Publications PVT. LTD.,ISBN 81-7488-168-9

Brooks, Douglas Renfrew. Auspicious Wisdom: The Texts and Traditions of Srividya Sakta Tantrism, 1992, SUNY Press, ISBN 0-7914-1145-1.

Brown, Cheever Mackenzie. The Devi Gita: The Song of the Goddess: A Translation, Annotation, and Commentary , 1998, SUNY Press, 404 pages, ISBN 0-7914-3939-9.

Kalia, Asha (1982). Art of Osian Temples: Socio-Economic and Religious Life in India, 8th–12th Centuries A.D. Abhinav Publications. ISBN 0-391-02558-9.

Schastok, Sara L. (1985). The Śāmalājī Sculptures and 6th Century Art in Western India. BRILL. ISBN 90-04-06941-0

Kiss of the Yogini: "Tantric Sex" in its South Asian Contexts By David Gordon White

Dehejia, Vidya, Yogini Cult and Temples.



സൈന്ധവസീലിലെ സപ്തമാതൃക







കേരളം പഴയ സപ്തമാതൃകാശില ആലത്തിയൂർ.
രാമനാഥപുരം സപ്തകന്യക



എല്ലോറ ശിവനും വീരഭദ്രനും മാതൃകകളും



ദേവീമാഹാത്മ്യം വൈഷ്ണവി,



വാരാഹി,കൌമാരി അസുരനോട് യുദ്ധം.
ദുർഗ്ഗ രക്തബീജനോട് യുദ്ധം



വൈഷ്ണവി, ബ്രഹ്മാണി. ഭൈരവ് നാച്ച് മുഖംമൂചികൾ



മഹേശ്വരി മ്യൂസിയം ഇന്ത്യ



ഗോവിന്ദനവള്ളി പഞ്ചലിംഗേശ്വരക്ഷേത്രം



നാഷണൽ മ്യൂസിയം ഡെൽഹി


ശിവഗംഗ


6
3
7
2
4
5
1
8
E
N + S
W
1. Brahmi – W
2. Maheshwari - N
3. Kaumari – E
4. Vaishnavi – S
5. Varahi – N/W
6. Aindri – N/E
7. Chamunda –S/E
8. Mahalakshmi S/W



എല്ലോറ മാതൃക്കൾ കുട്ടികളോടു കൂടി. മാഹേശ്വരി, വാരാഹി, ഐന്ദ്രി, ചാമുണ്ഡി



തക്കളി ദോകേശ്വർ ഗുഹാക്ഷേത്രം.



എല്ലോറ വിഷ്ണുലക്ഷ്മി, സപ്തമാതൃക



ചാമുണ്ഡി (ചൌസത് യോഗിനി)

# 3. കേരളത്തിലെ സപ്തമാതൃകാക്ഷേത്രങ്ങൾ

13 ക്ഷേത്രങ്ങളിലാണ് രുരുജിത്ത് സമ്പ്രദായമുള്ളത്. 36 ക്ഷേത്രങ്ങളാണ് കോഴിക്കോട്ട് യൂണിവേഴ്സിറ്റി യിലെ ആര്യ റിപ്പോർട്ട് ചെയ്തിരിക്കുന്നത്. ഇവ യിലെ 13 രുരുജിത്ത് ആണ്. ഇവ കൂടാതെ 10 എണ്ണത്തിൽ ഞാനും സപ്തമാതൃകകളെ കണ്ടു. ഇവ രുരുജിത്ത് അല്ല ആകെ 46 എണ്ണം റിപ്പോർട്ട് ചെയ്യപ്പെട്ടു.

1. മന്നംപുറത്തുകാവ്. കാസർകോഡ് നീലേശ്വരം
2. കളരിവാതുക്കൽ കണ്ണൂര്ചിറക്കൽരാജാവിന്റെ
3. തിരുവഞ്ചേരി കണ്ണൂർ(കോട്ടയം രാജാവിന്റെ)
4. മാമാനിക്കുന്ന് കണ്ണൂർ
5. മാടായിക്കുന്ന് കണ്ണൂർ കോലത്തിരി
6. തിരുവളയനാട്ടുകാവ് കോഴിക്കോട് (പോലനാ ട്, സാമൂതിരി)
7. കാളിയാം വള്ളി (കോഴിക്കോട്. കടത്തനാട്ട്)
8. പിഷാരികാവ് കോഴിക്കോട്ട്
9. തിരുമാന്ധാംകുന്ന് മലപ്പുറം (വല്ലഭക്ഷോണി രാജവംശം)
10. കൊടിക്കുന്നത്തുകാവ് പാലക്കാട്ട്
11. പുതുക്കുളങ്ങര പാലക്കാട്ട്
12. കോങ്ങാട്ട് തിരുമാന്ധാംകുന്ന് ഭഗവതി പാലക്കാട്ട്.
13. കൊടുങ്ങല്ലൂർ തൃശൂർ കൊച്ചിസ്വരൂപം
14. ചൊവ്വല്ലൂർ മഹാദേവ. തൃശൂർ
15. തിരുവഞ്ചിക്കുളം മഹാദേവ. തൃശൂർകൊ ടുങ്ങല്ലൂർ
16. കീഴ്ത്തളി മഹാദേവ തൃശൂർ കൊടുങ്ങ ല്ലൂർ
17. പഴയന്നൂർ ഭഗവതി തൃശൂർ

18. ചെങ്ങനോട് ശിവക്ഷേത്രം എറണാകുളം
19. ആമേട സപ്തമാതൃകാക്ഷേത്രം എറണാകുളം
20. തൃക്കാരിയൂർ മഹാദേവ എറണാകുളം
21. തളിയിൽകോട്ടമഹാദേവക്ഷേത്രം കോട്ടയം
22. ഈശാനത്ത് കുന്ന് കോട്ടയം
23. പനയന്നാർകാവ് പത്തനംതിട്ട മാന്നാർ
24. മുത്തൂറ്റ് ഭദ്രകാളി പത്തനംതിട്ട.
25. തൃക്കപാലേശ്വരി ദക്ഷിണാമൂർത്തിക്ഷേത്രം പത്തനംതിട്ട
26. വിഴിഞ്ഞം ഭഗവതി തിരുവനന്തപുരം
27. പലപ്പൂർ സപ്തമാതൃകാക്ഷേത്രം തിരുവനന്തപുരം
28. ചെന്തിട്ട ഭഗവതി തിരുവനന്തപുരം
29. തിരുവേർക്കാട്ടുകാവ് തിരുവനന്തപുരം
30. മുടിശ്ശാസ്താംകോട്ട് തിരുവനന്തപുരം
31. കേളമംഗലം തിരുവനന്തപുരം
32. പൈപ്പിൻമൂട് മഹാദേവ തിരുവനന്ത പുരം
33. അരുവിക്കര ഭഗവതി തിരുവനന്തപുരം
34. ഒറ്റശ്ശേഖരമംഗലം ശിവ. തിരുവനന്തപുരം
35. ഉദിയന്നൂർ മഹാദേവ തിരുവനന്തപുരം
36. കീഴ്‌വട തിരുവനന്തപുരം

ഇതിൽ 8 എണ്ണം വടക്കേ മലബാറിലും, 9 എണ്ണം മദ്ധ്യകേരളത്തിലെ തെക്കേ മലബാറിലും, 8 എണ്ണം മദ്ധ്യകേരളത്തിലെ എറണാകുളം,കോട്ടയം, പത്തനം തിട്ട ഭാഗത്തും, ബാക്കി 10 തിരുവനന്തപുരത്തു മാണ്.

ഇവ കൂടാതെ സപ്തമാതൃക്കളുള്ള ചില ക്ഷേത്ര ങ്ങൾ ഞാനും ഈ ലിസ്റ്റിലേക്ക് ചേർക്കുന്നു. ഇവ രുരുജിത്ത് വിധാനമല്ല.

1. പെരുമുടിശ്ശേരി ഈങ്ങനൂർ ഈഹാപുരേശ്വരി
2. വായിലാംകുന്ന് ഭദ്രകാളി കടമ്പഴിപ്പുറം
3. പനംകുറിശ്ശി ചെത്തല്ലൂർ മണ്ണാർക്കാട്
4. രണ്ടുമൂർത്തി തിരുവാലത്തൂർ
5. വല്ലങ്ങി നെല്ലിക്കുളങ്ങര
6. പൂക്കുളങ്ങര ചിറ്റൂർ
7. മാങ്ങോട്ടുകാവ് അത്തിപ്പറ്റ
8. താഴേക്കോട്ട് ഭഗവതി
9. കൊടക്കാട്ട് ഭഗവതി ചിറ്റൂർ
10. തൃക്കൂർ മഹാദേവക്ഷേത്രം (ഗുഹാക്ഷേത്രം)

പാലക്കാട് ചുരത്തിനപ്പുറം കൊങ്ങുചേരദേശത്തും ധാരാളം സപ്തമാതൃകകളെ റിപ്പോർട്ട് ചെയ്തി ട്ടുണ്ട്. വടക്കേ മലബാറിലെ ചില കാവുകളെ മാത്രം താഴെ വിവരിക്കുന്നു.

മന്നംപുറത്ത്കാവ്ഃ-ഈ ക്ഷേത്രം എട്ടാം നൂറ്റാണ്ടി ലേ ഉണ്ട്. കേരളമാഹാത്മ്യം പറയുന്നത് കപിലമുനിയുടെ തപം മുടക്കാൻ അസുരന്മാർ വന്നപ്പോൾ പരശുരാമൻ യജ്ഞവേദി സംരക്ഷിച്ചതായും യാഗകുണ്ഡത്തിൽ നിന്ന് ഭുവനേശ്വരി ഉണ്ടായതായുമാണ്. പരശുരാമനാണ് ഇവിടെ ദേവിയേയും ശിവനേയും പ്രതിഷ്ഠിച്ചത്. (ത്രേതായുഗം) ദേവി തന്നെ ഭാർഗ്ഗവക്ഷേത്രത്തിലേക്ക് കൊണ്ടുപോയി പ്രതിഷ്ഠിച്ചാൽ താൻ അത് സംരക്ഷിക്കാമെന്ന് ഉറപ്പു കൊടുത്തു. കേരളത്തിലെ 108 ദുർഗ്ഗാക്ഷേത്രങ്ങളിലൊന്നായി പ്രതിഷ്ഠിക്കപ്പെട്ടു. കുന്നമംഗലത്ത് മന്നനാ ണ് നീലേശ്വരം രാജാവിനു മുമ്പ് (എട്ടാം നൂറ്റാണ്ടിനുമുമ്പ്) ഭരിച്ചിരുന്നത്. പീലിക്കോട്ട് രായിരമംഗലം ഇദ്ദേഹത്തിന്റെ നീലേശ്വരത്തിന്റെ ഭാഗമായിരുന്നു.

(രായിരമംഗലം ഭദ്രകാളി, നീലേശ്വരം തളി എല്ലാം ഇതിലാണുണ്ടായിരുന്നത്. മൂഷകകോലത്തിരി കാല ത്തുള്ള ക്ഷേത്രം അവരുടേതാണ്. ഇവരുടെ രാജ്യം കാസർകോടു മുതൽ തെക്ക് കോരപ്പുഴവരെയും കുടകുമല തൊട്ട് പടിഞ്ഞാറ് കടലുവരേയും ഉള്ള വടക്കൻ മൂഷകരാജ്യമായിരുന്നു. വടക്കൻമൂഷകരാ ജ്യത്തെ വടക്കൻകോട്ടയം, കോലത്തുനാട്, നീലേശ്വ രം ഇവ എളേടം (പിന്നീട് അള്ളടം) സ്വരൂപമെന്ന നീലേശ്വരം മന്നനാണ് ഭരിച്ചിരുന്നത്.8ആം നൂറ്റാണ്ടി ൽ മന്നനെ ഓടിക്കാനായി ചിലർ  കോലത്തിരിനാ ട്ടിലെ മാടായിക്കുന്നിലെത്തി പ്രാർത്ഥിച്ചു. അവിട ത്തെ പൂജാരി നീലേശ്വരത്ത് വന്ന് മന്നനെ ഉപദേ ശിച്ചു. മന്നൻ കേട്ടില്ല. പൂജാരി ആവാഹിച്ചു കൊണ്ടുപോയ ദേവീശക്തി മന്നനെ നശിപ്പിച്ചു. മന്നനെ പുറത്താക്കിയത് എന്നർത്ഥത്തിലോ , മന്നന്റെ അധികാരസീമക്ക് പുറത്തുള്ള ദേവി എന്നർത്ഥത്തിലോ മന്നംപുറത്തുകാവിലമ്മ എന്ന് അറിയാനാരംഭിച്ചു.  ചണ്ഡയോഗേശ്വരിയാണ് മന്നംപുറത്ത്കാവിലെ പ്രതിഷ്ഠ. ദേവിയുടെ ഉച്ചപ്പൂജക്കുള്ള മാല നീലേശ്വരം തളിയിൽനിന്ന് കൊണ്ടുവരുന്നു. ഒരു കാലത്ത് അവയെല്ലാം ഒരു ക്ഷേത്രസമുച്ചയമായിരുന്നു.മൂത്ത പിടാരരും എരു വാത്ത് നായരും അരമന നായരും ഊരാളരായിരു ന്നു. ചണ്ഡയോഗേശ്വരിവിഗ്രഹം 45 സെമീ ഉള്ള പഞ്ചലോഹവിഗ്രഹമാണ്. ദാരുകവധം കഴിഞ്ഞ ഉഗ്രരൂപമാണ്. അഷ്ടഭുജം. ശംഖം,ചക്രം ശരം ത്രിശൂലം ഖഡ്ഗം, ഗദ, അഭയവരദമുദ്ര. ഇത് കൂടാതെ നിൽക്കുന്ന ചെറിയ ഭദ്രകാളിവിഗ്രഹം വെള്ളികൊണ്ടും ഉണ്ട്. 25 സെമീ. വെള്ളിവാളും , 60 സെമീ വെങ്കലവാളും 75 സെമീ വെള്ളിവാളും (നാന്ദകം) ശ്രീലകത്ത് ഉണ്ട്. മുഖമണ്ഡപത്തിനു വടക്ക് ക്ഷേത്രപാലന് ശിലാപീഠം. ചുറ്റമ്പലത്തിലെ

ഉപദേവതാക്ഷേത്രത്തിൽ ഭദ്രകാളിയും ഭൈരവനും ഭൈരവിയും (പീഠം) മൂലസ്ഥാനത്ത് പഞ്ചലോഹക്ക ണ്ണാടി, (ചണ്ഡയോഗേശ്വരി) ദുർഗ്ഗ( സങ്കൽപ്പപ്രതി ഷ്ഠ) ഗണപതി 10 സെമീ വിഗ്രഹം (ബ്രോൺസ്), കൂടാതെ കൈക്കോളാൻ ദൈവമെന്ന ശിവൻ (വാ ളാണ്) വടക്കുപടിഞ്ഞാറ് വശത്ത് മര്യാദക്കകത്ത് ഒരു മാടത്തിലുണ്ട്. ന്ത്രി മയ്യിൽ ഇല്ലം വാഴുന്നവർ ശാന്തി പിടാരരാണ് (ശാക്തേയപൂജ)

മാമാനിക്കുന്ന് മഹാദേവി കണ്ണൂരിന് 31 കിമീ കിഴക്ക് ഇരിക്കൂർ ഗ്രാമത്തിലാണ്. തളിപ്പറമ്പുനിന്ന് ശ്രീകണ്ഠപുരം വഴി 27 കിമീ പോകണം. പടി ഞ്ഞാറുഭാഗത്ത് ഇരിക്കൂർപുഴ (വളപട്ടണം പുഴ) ഒഴുകുന്നു. മാമുനിമാരുടെ തപോവനമായതിനാലാ ണ് ഈ പേരുള്ളത്. പരശുരാമപ്രതിഷ്ഠയാണ്. രാമനും സീതയും ലക്ഷ്മണനും വനവാസകാലത്ത് ഇവിടെ താമസിച്ചു. ഇവിടെ നിരവധി ഗുഹകളു ണ്ട്. മുനിമാർ താമസിച്ചിരുന്നവയാണ്. കാളിയത്ത് മലയിലെ തടാകം രാമബള്ളിതീർത്ഥമായി അറിയു ന്നു. കല്യാട്ട് താഴത്ത് തറവാട്ടുക്ഷേത്രമാണ്. 18 പടി കേറിയാലാണ് ക്ഷേത്രഗോപുരം ദുർഗ്ഗ വടക്ക് അഭിമുഖമാണ്. ബലിക്കല്ല് ഒഴികെ മറ്റ് ഘടകങ്ങ ളെല്ലാം ഉണ്ട്. ശിവൻ കിഴക്ക് അഭിമുഖം. വടക്കു കിഴക്ക് ക്ഷേത്രപാലൻ വടക്കുപടിഞ്ഞാറ് സപ്തമാ തൃക. രുരുജിത്ത് വിധാനമുള്ള ഭദ്രകാളിക്ഷേത്രം. വടക്കു പടിഞ്ഞാറ് കോഴിബലിക്കുള്ള കുഴി കാ ണാം.ശാസ്താക്ഷേത്രത്തിനു വടക്ക് വടക്കുംഭാഗം എന്നാണ് ഈ കുഴിയുള്ള ഭാഗത്തെ വിളിക്കുന്നത്. അവിടെ ദേവിക്ക് മഹിഷാ സുരമർദ്ദിനിസങ്കൽപ്പ ത്തിലുള്ള പീഠം മാത്രമേ ഉള്ളു. പിടാരന്മാരാണ് പുരോഹിതർ. 60 സെ മീ വീതമുള്ള സപ്തമാതൃ കകൾ ഇരിക്കുകയാണ്. ദേവീവിഗ്രഹത്തിനു പിന്നി ൽ, ഗർഭഗൃഹത്തിന്റെ ചുമരു തൊട്ടാണ് ഇരിക്കുന്ന ത്

(പുറത്താക്കിയിട്ടില്ല). ശിവലിംഗം 45 സെമീ. ക്ഷേത്രപാലൻ 75 സെമീ. പരശുരാമപ്രതിഷ്ഠ. തന്ത്രി പള്ളിക്കുന്ന് കണ്ണൂരിലെ കാട്ടുമാടം വയറ്റാ ത്ത് മന. ശാന്തി പിടാരന്മാരെന്ന മൂസദുമാരാണ്. ശ്രീകണ്ഠപുരം അമ്മക്കോട്ടത്തും കാട്ടുമാടം തന്ത്രി യും പിടാരർ പൂജാരികളുമാണ്, ക്ഷേത്രപാലനും ഉണ്ട്. ദേവിവിഗ്രഹം വാലും പരിചയും ദാരി കശിരസ്സും കപാലവും ധരിച്ചതാണ്. പക്ഷേ സപ്തമാതൃകകളില്ല.

തിരുവാർക്കാട്ട് ശിവഭദ്രകാളി മാടായിക്കാവ്. കണ്ണൂരിന് 21 കിമീ വടക്ക് . ചെമ്പല്ലിക്കുണ്ട് പുഴ അഥവാ മാട്ടൂൽപുഴ 1 കിമീ വടക്ക് ഒഴുകുന്നു. മൂഷകവംശത്തിലെ മാരായിയാണ് മാടായി. വളരെ പഴയ ചുമരുകളും ചുറ്റും കാണുന്ന ചുമരുകളും പഴമ വിളിച്ചുപറയുന്നു. കോലത്തിരിയുടെ പഴയ കോട്ടയുടെ അവശിഷ്ടം കാണാം. കോലസ്വരൂപത്തി ന്റെ (ചിറക്കൽ കോവിലകത്തിന്റേയും) പരദേവത. തൊട്ടടുത്ത് (തമിഴ്നാട്ടിലെ സപ്തമാതൃകാക്ഷേത്രങ്ങ ളിലുള്ള പോലെ) പാറയുടെ താഴെ പ്രകൃതിദത്ത ഗുഹ കാണാം. വളരെ പുരാതനമാണ്. രാജരാജ ക്ഷേത്രവുമായി ബന്ധമുണ്ട്. അവിടെ പരശുരാമൻ പ്രതിഷ്ഠിച്ച ഭദ്രകാളി വെളിച്ചപ്പാടിലാവേശിച്ച് സ്വന്തം ക്ഷേത്രം ആവശ്യപ്പെട്ടു. അദ്ദേഹം എറിയു ന്ന വിറക് വീഴുന്നിടത്ത് ക്ഷേത്രം പണിയാനാവ ശ്യപ്പെട്ടു. വിറക് 12 കിമീ ദൂരെ വീണു. മാടായി ക്കുന്നിന്റെ മുകളിൽ വിറക് കാട്ടിയ തിരുവേർക്കാ ട് പണിതു. ഈ കഥ എത്ര വിശ്വസനീയമാണ് എന്ന് ചിന്തിക്കണം. കാരണം തമിഴ്നാട്ടിലും തിരു വേർക്കാട് ക്ഷേത്രമുണ്ട്. ആർക്കാട്ട് ആണ് ഏർക്കാ ട്ടായതെന്ന് അവിടെ ഐതിഹ്യം. രണ്ട് സ്ഥലത്തും ഒരേ രാജവംശം ഭരിച്ചിരുന്ന പഴയ കാലത്താവാം ഈ ക്ഷേത്രങ്ങൾ പണിതത്. 1305ൽ ഇവിടത്തെ 2 രാജകുമാരിമാര് ആറ്റിങ്ങലിൽ സ്വരൂപം സ്ഥാപിച്ച

പ്പോൾ, സ്വപ്നദർശനത്താൽ 2 ഉത്സവവിഗ്രഹവും കൊണ്ടുപോയി. 1307 എഡിയിൽ തിരുവനന്തപുരത്ത് പ്രതിഷ്ഠിച്ചു. ഉദയമാർത്താണ്ഡവർമ്മ അവ ർക്ക് (1314-44) ഭൂമി കൊടുത്തു. ആറ്റിങ്ങൽ റാണി മാരുടെ സന്തതിക്ക് ദേശിങ്ങനാടും തൃപ്പാപ്പൂർ സ്വരൂപത്തിലെ സിംഹാസനാവകാശവുമുണ്ട്. മാർത്താണ്ഡവർമ്മ ആറ്റിങ്ങലിനെ സ്വസാമ്രാജ്യത്തിലേക്ക് ലയിപ്പിച്ചു. തിരുവിതാംകൂറിലെ രാജകുടുംബം വാരാണസിയിൽ നെയ്യിച്ച വീരാളിപ്പട്ടാണ് പണ്ട് മാടായിക്കാവിലെ പൂരോത്സവത്തിന് സമവിർപ്പിച്ചിരുന്നത്. മാടായിയിൽ അത്താഴപ്പൂജക്ക് പിടാരർ കള്ളും മാംസവും നിവേദിച്ചിരുന്നു. രുരുജിത്ത് വിധാനമുള്ള കാവുകളും മുത്തപ്പൻ കാവുകളും പഞ്ചമകാരമുള്ളവയാണ്, പ്രാകൃത മായ ഈ സംവിധാനം അവ തമ്മിലുള്ള ആദിവാസിബന്ധവും പഴക്കവും കാണിക്കുന്നു. മാടായിയും പറശ്ശിനിക്കടവുമായി ബന്ധം ഉണ്ട്. മുത്തപ്പന്റെ വിഗ്രഹപ്രതിഷ്ഠക്ക് മുമ്പ് ദേവി ദർശനം കൊടുത്തിരുന്നു. ചിറക്കൽരാജാവിന്റെ ക്ഷേത്രമാണ് മാടായി. ഇവിടെ ഭദ്രകാളി പടിഞ്ഞാട്ടാണ് അഭിമുഖം. നമസ്കാരമണ്ഡപത്തിന്റെ തെക്കുവശത്ത്, മുഖമണ്ഡപത്തോടുകൂടി ദീർഘചതുരാകൃതിയായി വടക്ക് അഭിമുഖമായി സപ്തമാതൃകാക്ഷേത്രം. ബ്രാഹ്മിയല്ല ചാമുണ്ഡിയാണ് ആദ്യവിഗ്രഹം. ചാമുണ്ഡി , ബ്രാഹ്മി, മഹേശ്വരി, കൌമാരി, വൈഷ്ണവി, ◌ാരാഹി, ഇന്ദ്രാണി എന്നാണ് ക്രമം. വീരഭദ്രൻ പടിഞ്ഞാട്ടും ഗണപതി കിഴക്കോട്ടും അഭിമുഖം. അകത്തേ ബലിവട്ടത്തിന്റെ വടക്ക്കിഴക്ക് ക്ഷേത്രപാലന് വേറെ ക്ഷേത്രം. പടിഞ്ഞാട്ട് അഭിമുഖമാണ്.

ശിവലിംഗം ശിലയാണ് 45 സെമീ. ഭദ്രകാളി കടുശർക്കര, 135 സെമീ. ഇടത്തുകാൽ ദാരികശരീരത്തി

ലാണ്. ത്രിശൂലം കൊണ്ട് കുത്തുന്ന കരണമാണ്. അഷ്ടഭുജം. 2 ത്രിശൂലം, വാളും പരിചയും ,തല യോടും പാശവും അങ്കുശവും നാഗവും ധരിച്ചിട്ടു ണ്ട്. കടുശർക്കര കൊണ്ടാണ്. ഗർഭഗൃഹത്തിന്റെ പിന്നിലെ ചുമരിൽ രണ്ട് യക്ഷിമാരും ദേവതകളും , മുഖമണ്ഡപത്തിന്റെ തെക്കേ ചുമരിൽ കടുശ ർക്കര കൊണ്ട് വേതാളം, മാതൃശാല(മഹാശാല) യിലെ ഗണപതിയും വീരഭദ്രനും കടുശർക്കരയും മറ്റുള്ളവർ ശിലയുമാണ്. ക്ഷേത്രപാലൻ 60 സെ മീ ശില. 15 സെ മീ വീതം ശാസ്താവും പ്രഭയും സാതൃകനും ശിലാലിംഗം. 60 സെ മീ വീതമുള്ള ഭൈരവനും ഭൈരവിയും വടക്കേ നാലമ്പലത്തിലെ ശിലാവിഗ്രഹങ്ങളാണ്. ഭദ്രകാളി പടിഞ്ഞാട്ടും ശിവ ൻ കിഴക്കോട്ടും അഭിമുഖീകരിക്കുന്നു. ക്ഷേത്രപാല ൻ അകത്തേ ബലിവട്ടത്തിൽ രുരുജിത്ത് വിധാനവാ സ്തുശൈലിയാണ്. അഷ്ടപത്മശില പാതാളഭദ്രയെ പ്രതിനിധീകരിക്കുന്നു. കടുശർക്കരബിംബത്തിൽ അഭിഷേകമില്ലാത്തതിനാൽ 40 സെ മീ പഞ്ചലോഹ വിഗ്രഹമുണ്ട്. ഉത്സവത്തിന് പ്രത്യേകം വെള്ളി ബലിവിഗ്രഹവുമുണ്ട്. പ്രദക്ഷിണം കിഴക്കുനിന്ന് പ്രവേശിച്ച് പ്രദക്ഷിണവഴിയിലൂടെ ആദ്യം ശാസ്താ, ക്ഷേത്രപാലൻ, ശിവൻ, മാതൃശാല, അവസാനം ഭദ്രകാളി. പരശുരാമനാണ് പ്രതിഷ്ഠാ തന്ത്രി. ഇപ്പോഴത്തെ തന്ത്രി വന്ദേരിനാട്ടിലെ കാട്ടു മാടം. പൂജക്ക് ശാക്തേയരായ പിടാരരാണ്.

കളരിവാതുക്കൽ ഭഗവതി വളപട്ടണം. കണ്ണൂരുനിന്ന് 8 കിമീ വടക്ക്. പരശുരാമപ്രതിഷ്ഠ. വടക്കേഇല്ലം ചിറക്കൽ രാജാവിനു കൊടുത്തു.
വട്ടോളിമൂസദുമാരാണ് പഴയ വടക്കേ ഇല്ലം. ഇവർ സാമൂതിരിയുടെ തിരുവളയനാട്ടിലേക്ക് പൂജാരിമാരായി പോകുമ്പോളാണ് ചിറക്കൽ രാജാവ് നേരിട്ട് ഏറ്റെടുത്തത്. മൂഷകവംശത്തിന്റെ 1000

പടനായന്മാരുടെ കളരിപരദേവതയാണ്. ചിറക്കൽ കോവിലകത്തിന്റെ കളരിപരദേവത യായിരുന്നു. വടക്കേ ഇല്ലം, താഴത്തെ ഇല്ലം, കിഴക്കേ ഇല്ലം, പയറത്ത് ഇല്ലം എന്ന് നാലില്ല മാണ് നടത്തിയിരുന്നത്. ശ്രീകോവിലും നടപ്പന്തലും ശിവ,ക്ഷേത്രപാല,സപ്തമാതൃക,ഉപദേവതാക്ഷേത്ര ങ്ങളും ചുറ്റമ്പലം, അഗ്രമണ്ഡപം, ഗോപുരം, മൂല സ്ഥാനം കുളം ദേവതാസ്ഥാനം പൂജാരിമാരുടെ സ്വഭാവം ഇവ വെച്ച് ഏറ്റവും ഉഗ്രരൂപമായ ഭദ്രകാളീസങ്കൽപ്പമാണ്. മഹാരാജരാജേശ്വരിയായ ഭദ്രകാളി പ്രധാനശ്രീകോവിലിലാണ്. പടിഞ്ഞാട്ട് അഭിമുഖം. വടക്കുപടിഞ്ഞാറ് കിഴക്കഭിമുഖമായി ശിവൻ. പ്രധാനക്ഷേത്രത്തിനു വടക്ക് പടിഞ്ഞാട്ട് അഭിമുഖമായി ക്ഷേത്രപാലൻ. തെക്ക് വടക്ക് അഭിമുഖമായി സപ്തമാതൃക. ഇതിന്റെ പടിഞ്ഞാറ് ഒരു പ്രത്യേകമണ്ഡപം ഉണ്ട്. സരസ്വതീമണ്ഡപമാ ണ്. ഇവിടെ വാളും ചുവന്ന പട്ടും വെക്കുന്നു. ചുറ്റമ്പലത്തിൽ 2 അഗ്രമണ്ഡപം. പടിഞ്ഞാറുള്ള തിനു മുന്നിലാണ് വലിയബലിക്കല്ല്. കിഴക്കുള്ളത് ചെറുതാണ്. വടക്കുപടിഞ്ഞാറും തെക്കുകിഴക്കു മായി 2 തിടപ്പള്ളി. രണ്ട് ദീപസ്തംഭവുമുണ്ട്. പടിഞ്ഞാറാണ് ഗോപുരം.

ഭദ്രകാളി 195സെമീ ദാരുശിൽപ്പം സദാശിവമഹാ പ്രേതത്തിനുമുകളിലാണ് നിൽക്കുന്നത്. നാലുകൈ. ചഷകം താമര,വാൾ, പരിച. മുമ്പിൽ അർച്ചനാ ബിംബം. മറ്റു വിഗ്രഹങ്ങൾ ശ്രീകോവിലിനകത്തു ള്ളവഃ-  ചണ്ഡകാപാലിനി, ശ്രീഭദ്രകാളിമൂർത്തി, ശ്രീയോഗിനി, ശ്രീയോഗേശ്വരി, ഭൈരവൻ, ഭൈരവി, വിമാനദേവതകൾ, കൂടാതെ പഞ്ചലോഹം കൊണ്ട് വേതാളവും വെള്ളിഖഡ്ഗവും.

ബലിക്കൽപുരയുടെ മേലേ റൂഫിൽ അഷ്ടദിക്പാല രും, മഹിഷാസുരമർദ്ദിനിയും, സപ്തമാതൃകകളും, ഗണപതിയും വീരഭദ്രവും ദാരുശിൽപ്പങ്ങളുണ്ട്. ദേവീപുരാണകഥകളും കൊത്തിയിരിക്കുന്നു. സപ്തമാതൃകാക്ഷേത്രച്ചുമരിൽ മ്യൂറലുകളുണ്ട്. ശിവൻ 45 സെമീ, ക്ഷേത്രപാലൻ 75 സെമീ. സപ്ത മാതൃകകൾ ദാരുവിഗ്രഹങ്ങളാണ്. ഓരോന്നും പീഠം അടക്കം 75 സെമീ. ദാരുശിൽപ്പവിഗ്രഹങ്ങ ൾക്ക് മുന്നിൽ അർച്ചനക്കുള്ള ശിലാപീഠങ്ങളുണ്ട്. വടക്കുകിഴക്കേ മൂലക്ക് ശിവനാഗവും തെക്കുകി ഴക്കേ മൂലക്ക് കുഴിനാഗവും ഉള്ള രണ്ട് നാഗക്കാ വുണ്ട്. സപ്തമാതൃകകളുടെ പടിഞ്ഞാറുള്ള മണ്ഡ പത്തിൽ നിത്യവും വെള്ളിവാൾ വെക്കും. ( 6 മണിക്ക് ശക്തിപൂജ കഴിയുന്നതു വരെ) തന്ത്രി വന്ദേരി പെരുമ്പടപ്പ് കാട്ടുമാടം. മൂത്തേടം. കാട്ടു മാടം ഇളയേടം പള്ളിക്കുന്ന് കണ്ണൂർ. ശാന്തിക്ക് പിടാരർ മൂസദുമാരാണ്, ഇവർ പുറപ്പെടാശാന്തി യാണ്. ബ്രഹ്മചര്യം പാലിക്കണം.

ശാരദാതിലകതന്ത്രത്തിലെ മാതൃകാവിവരണം

ബ്രാഹ്മീ മഹേശ്വരീ ഭൂയഃകൌമാരീ വൈഷ്ണവീ മതാ വാരാഹ്യനന്തരേന്ദ്രാണീ ചാമുണ്ഡാ സപ്തമാ മതാ അഷ്ടമീസ്യാൻ മഹാലക്ഷ്മീഃ പ്രോക്താഃസ്യുർവിശ്വമാതരഃ

| മാതൃ | Left upper | Right upper | Right lower | Left lower |
|---|---|---|---|---|
| ബ്രാഹ്മി | ദണ്ഡം | കമണ്ഡലു | അക്ഷസൂത്രം | അഭയമുദ്ര (കനകനിറം,കൃഷ്ണാജിനം, ഉജ്വല) |
| മാഹേശ്വരി | പരശു | ശൂലം | ക്ഷുദ്രദുന്ദുഭി | നൃകരോടിക (ഹിമവർണ്ണം ശുഭരൂപം) |
| കൌമാരി | അങ്കുശം | ദണ്ഡം | ഖട്വാംഗം | പാശം (ബന്ധൂകപുഷ്പനിറം, കാമദായിനി) |
| വൈഷ്ണവി | ശംഖം | ചക്രം | കരാടം | ദണ്ഡം (തമാലശ്യാമള, വിഭ്രമോജ്വല) |
| വാരാഹി | ഖേടകം | ഹലം | കരവാളം | മുസലം (കാളമേഘനിറം) |
| ഇന്ദ്രാണി | കുലിശം | അങ്കുശം | തോമരം | വിദ്യുത് (ഇന്ദ്രനീലനിറം,സർവ്വസമൃദ്ധിദ) |
| ചാമുണ്ഡി | കപാലം | ശൂലം | കൃപാണം | നൃശിരസ്സ് (രക്തവർണ്ണം മുണ്ഡമാല) |
| മഹാലക്ഷ്മി | പങ്കജം | അക്ഷം | സ്രജം | ബീജാപൂരകപാലം (ഹേമവർണ്ണം) |

ശാരദാതിലകതന്ത്രം)

# കേരളത്തിലെ സപ്തമാതൃകാക്ഷേത്രസ്ഥാനങ്ങളുടെ മാപ്പ്.

തമ









തമിഴകത്തെ സപ്തമാതൃകാസ്ഥാനം മാപ്പ്, വേപ്പംകുളം സിംഹവാഹിനി




ഹയരവല ലം  ഭൂമി വം ജലം രം അഗ്നി യം വായു ഹം ആകാശം



ത്വരിതായന്ത്രം
121 കള്ളി




ത്വരിതായന്ത്രം 121 കള്ളി . ഭാരതത്തിന്റെവാസ്തു.
മുകളിലേക്കും താഴേക്കും
തിരിഞ്ഞത്രികോണാകൃതി




തിരുച്ചെന്തൂർ ഗുഹയിലെ സപ്തമാതൃക

ആർ കെ കെ രാജരാജൻ തമിഴകത്തെ സപ്തമാതൃകകളെ കുറിച്ച് എഴുതിയ ലേഖനം കേരളത്തിലെ സപ്തമാതൃകകളുടെ വിവരണവുമായി താരതമ്യപ്പെടുത്തണം. 550-850 വരെയുള്ള ആദിമപാണ്ഡ്യ, പല്ലവ,ചാലൂക്യകാലത്തും പിന്നീടു വന്ന രാഷ്ട്രകൂടകാലത്തും തമിഴ്നാട്ടിൽ സപ്തമാതൃകക ളെ കാണുന്നുണ്ട്. അക്കാലത്ത് കാശ്മീരശൈവി സമെന്ന പേരിലുള്ള അഭിനവഗുപ്തന്റെ സിദ്ധാന്തം ഉണ്ടായിട്ടുതന്നെ ഇല്ല. മാത്രമല്ല, ആദ്യമായി അത്രിഗുപ്തനെന്ന അഭിനവഗുപ്തപൂർവ്വികനെ കാശ്മീരത്തിലേക്ക് കൊണ്ടുപോയ ലളിതാദിത്യൻ വിന്ധ്യവാസിനിയായ ഭ്രാമരിയെ ചാലൂക്യരിൽനിന്നാണ് ആവാഹിച്ച് കൊണ്ടുപോയതും







വേപ്പംകുളം



ബ്രാഹ്മി

കലൈ അമർ ചെൽവി (മ്യൂസിയം) വേപ്പംകുളം സപ്തമാതൃക

.അഭിനവഗുപ്തനേക്കാളും ലളിതാദിത്യനേക്കാളും മുമ്പ് കേരളത്തിലും തമിഴ്നാട്ടിലും തെക്കേ ഇന്ത്യ യിലും സപ്തമാതൃകാസമ്പ്രദായമുണ്ട്. അഥവാ, കാശ്മീരത്തിലേക്ക് തെക്കേ ഇന്ത്യയിൽനിന്നാണ് ഈ സമ്പ്രദായം പോയിട്ടുള്ളത്, മറിച്ചല്ല. ബാദാമി വെങ്കി ചാലൂക്യരും കാഞ്ചിപല്ലവരും മധുരയിലെ പാണ്ഡ്യരും മാന്യഖേദത്തിലെ രാഷ്ട്രകൂടരും കാശ്മീരത്തിലെ ശൈവിസത്തിനു മുമ്പേ അറിയുന്ന ഒന്ന് എങ്ങനെ ഇവിടേക്ക് കാശ്മീരിൽനിന്ന് വന്ന തായി പറയാനാവുന്നു. അതിലെ യുക്തിഭംഗം മന സ്സിലാക്കണം. ഗുപ്തകാലത്ത് തന്നെ വിദിശയിലെ (മദ്ധ്യപ്രദേശ്) ഉദയഗിരി ഗുഹാക്ഷേത്രത്തിൽ സപ്തമാതൃകാരാധനയുണ്ട്. ഗുപ്തകാലത്ത് മഥുര യിൽ ലകുലീശാരാധനയുമുണ്ട്. രാംഗാര്ഹ്, ബേസ് നഗർ, ദിയോഗാര്ഹ്, ബദോർപഥാരി, എല്ലോറ, എലിഫന്റ, ഔറംഗബാദ്, തക്ലി ദോഗേശ്വര, ഐ ഹോൾ, ബാദാമി, പട്ടാടക്കൽ( മഹാകൂടം) തുടങ്ങി മാമല്ലപുരം കാഞ്ചീപുരം ചിത്തണ്ണവാശൽ, തിരുപ്പ രംകുന്റം, ശ്രീവല്ലിപുത്തൂർ, വേപ്പംകുളം വരെ കാണുന്ന സപ്തമാതൃകകൾ വളരെ പുരാതനമായി തമിഴകമെങ്ങും ഉള്ള സമ്പ്രദായമാണ്. (കാശ്മീരിനു മുമ്പേ). കേരളത്തിലെ വടക്കേ അറ്റം രുരുജിത്ത് വിധാനം കൊണ്ട് സമൃദ്ധമാണ്  . പക്ഷേ പഴയ കന്യാകുമാരിജില്ലയിലെ തമിഴും മലയാളവും ഉൾപ്പെട്ട പാണ്ഡ്യചേരരാജ്യത്താണ് വലിയ ഒരു ക്ലസ്റ്റർ ആയി സപ്തമാതൃകാക്ഷേത്രങ്ങളുള്ളത്. കേരളത്തിലെ മാത്രം പ്രതിഭാസമായല്ല, ഒരു പാൻഇന്ത്യൻ പ്രതിഭാസമായാണ് ചരിത്രകാരന്മാർ ഇതിനെ വീക്ഷിക്കേണ്ടത്.




ഗുഹകളോടു ബന്ധപ്പെട്ടാണ് ഇവയിലെ പല ക്ഷേത്രങ്ങളുമെന്നത് ശ്രദ്ധേയമാണ്. ഗുഹാമനുഷ്യന്റെ പരദേവതകളാണ് ഇവരെന്നതും എല്ലാ ദേവശക്തി കളും അവരിൽ ഉണ്ടെന്നതും ഈ സ്മ്പ്രദായമെല്ലാം ഇന്ത്യയിൽ പരമ്പരാഗതമാണെന്നതിന് തെളിവായി കാണുന്നു.

## 4.കാലചക്രതന്ത്രത്തിലെ അദ്വൈതചിന്ത

**തന്ത്രത്തിൽ സാമാന്യമായി 4 വിഭാഗമുണ്ട്.**

**ക്രിയ, ചര്യ,യോഗം, അനുത്തരയോഗം. ഇതിൽ അനു ത്തരയോഗമാണ് സർവ്വശ്രേഷ്ഠം. അതി ലേക്ക് എത്താൻ സോപാനരൂപേണ മറ്റ് മൂന്നി നേയും കടന്നു പോകണം.**

കാലചക്രതന്ത്രത്തിന്റെ പരമമായ
ആവിഷ്ക്കാര രം മുദ്രായോഗമാണ്.
മഹാമുദ്രാപദം ചതുർത്ഥ
പരമാക്ഷരമാണ്. അതിനെത്തന്നെയാണ്
പ്ര ജ്ഞാജ്ഞാനം എന്ന് പറയുന്നത്.
പ്രജ്ഞാജ്ഞാ നത്താൽ സംവലിതമാണ്
നിതാന്തവും പരിശു ദ്ധവുമായ സച്ചിത്തം.
.ജ്ഞാനാഗ്നിയാൽ ചിത്ത ത്തിലെ സകല
മലവും ദഹിക്കുന്നു, പ്രഭാസ്വര ത്വം മാത്രം
ശേഷിക്കുന്നു. ആ സച്ചിത്തത്തിലാണ്
കാലചക്രതന്ത്രം വിളങ്ങുന്നത്,
വെളിപ്പെടുന്നത്. ആ
അനുത്തരഭൂമികയിൽ ഉൽപ്പാദിപ്പിക്കപ്പെ
ടുന്ന ചിത്തത്തെ വജ്രപദമായി
വിവക്ഷിക്കപ്പെ ടുന്നു. ഈ വിശിഷ്ടപദം
സാമാന്യമനു ഷ്യർക്ക് പ്രാപിക്കാനാവില്ല,
പക്ഷേ അവർക്കുപോലും
അനേകവിധമായ ഭാവനോപായങ്ങളാൽ
അതി നെ ഗ്രഹിക്കാനാവും.
അരണിയിലിരിക്കുന്ന അഗ്നിയെ
കാണുന്നില്ല, പക്ഷേ അരണി കടയു
മ്പോൾ ദൃശ്യമാകുന്നു. അതു പോലെ
ദേഹസ്ഥ മായ ഇന്ദ്രിയയോഗം കൊണ്ട്
പ്രബലമായ ചിത്താഭാസം ലഭിക്കാം.
രൂപത്താൽ ദേഹം തന്നെയാണ് കാലച
ക്രം എന്ന് വ്യാഖ്യാനിക്കു ന്നു, കാലമാണ്
മഹാസുഖലക്ഷണം. അതിൽനി ന്നാണ്
നിരാവരണവും സ്കന്ധധാത്വായതനാ
ദികവും ആയ യോഗികളുടെ ദേഹചക്രം

ഉണ്ടാ വുന്നത്. അതുതന്നെയാണ് പൃഥി വീചക്രവും ഇക്കാണുന്ന സകലവും. ആകാശവും അന്തരീക്ഷ വും വർണ്ണവും സ്വശരീരവും എല്ലാം സുഖലക്ഷ ണമായ കാലം തന്നെ

ഉൽപ്പത്തിക്രമവും ഉൽപ്പന്നക്രമവും തന്ത്രസാധ നയി ൽ സുവിദിതമാണ്. ഉൽപ്പത്തിക്രമത്തിൽ ക്രിയാ, ചര്യാ,യോഗങ്ങളുടെ വിശേഷപ്രയോഗം കാണാം. അതിലാണ് ദേഹത്തിന്റെ മാഹാത്മ്യം. ഉൽപ്പന്നക്രമത്തിൽ നിതാന്തമായ പ്രജ്ഞാസ്വഭാ വമുള്ള മഹാമുദ്രായോഗമാണ്. കാലചക്രതന്ത്ര സാധനയാൽ ഉൽപ്പന്ന ക്രമയോഗമാണ് സമ്പന്ന മാവുന്നത്. .ഇതിനെ സുവിശുദ്ധക്രമയോഗമെ ന്ന് വിമലപ്രഭാകാരൻ കരുതുന്നു. അന്യക്രമങ്ങ ളിൽനിന്ന് ഇതിനുള്ള വൈശിഷ്ട്യം പറയുന്നു. അദ്ദേഹത്തിന്റെ മതം സ്വാധിഷ്ഠാനക്രമത്തി ൽനിന്ന് (വീരക്രമം) വിഭിന്നമാണ് സുവിശുദ്ധ ക്രമം. വീരക്രമത്തിലെ യോഗം പ്രാണക്ഷയത്തെ അവലംബിച്ച് ബാഹ്യദേഹാവലംബിയാണ്. സ്വാധിഷ്ഠാനമെന്നത് കേവലം ശൂന്യത്തിൽ ത്രൈധാതുക ദർശനമാണ്. ബുദ്ധിയിൽ മോ ക്ഷമാർഗ്ഗം ദർശിക്കുന്നത് വിശുദ്ധിയിലൂടെ യാണ്.

പ്രജ്ഞോപായാത്മകതന്ത്രം വിശുദ്ധി യിലൂടെയാണ്. പ്രജ്ഞോപായാത്മകമായ യോഗതന്ത്രമാണ് അദ്വൈതതന്ത്രം .ഈ അദ്വ യയോഗതന്ത്രത്തിൽ യോഗശബ്ദം ഉപായാർത്ഥ വാചകമല്ല. പ്രജ്ഞാർത്ഥവാചകവുമല്ല, പ്ര ജ്ഞോപായാർത്ഥവാചകമാണ്.  യോഗോ നോപായകായേന നൈകയാ പ്രജ്ഞയാ ഭവേത് പ്രജ്ഞോപായസമാപത്തിർയോഗ ഉക്തസ്ഥ ഥാഗതൈഃ (ഉപോദ്ഘാതം)

ഉപസംഹാരത്തിലും പ്രജ്ഞോപായാത്മകമായ തന്ത്രം ഉപായതന്ത്രമല്ല, പ്രജ്ഞാതന്ത്രം തന്നെയാ ണെന്ന് പറയുന്നു. പ്രജ്ഞോപായതന്ത്രമായ യോ ഗതന്ത്രം നിരന്വയമായ കാലചക്രമാണ്, അത് പര മാർത്ഥസത്യമാണ് എന്ന് പറയുന്നു. കാലചക്ര തന്ത്രത്തിന്റെ വൈശിഷ്ട്യം വജ്രപദസന്നിവേശ നത്താൽ പ്രകടിതമാവുന്നു. ലോകസംവൃത്തി, പരമാർത്ഥത എന്ന് ദ്വിധാ വജ്രപദം പ്രയോഗി ക്കുന്നു. ആദ്യത്തേ ത് ലൌകികസിദ്ധിദായകം രണ്ടാമത്തേത് മഹാമുദ്രാഫലസിദ്ധിദായകം. തന്ത്രവ്യാഖ്യാനഭേദം യോഗി, യോഗിനി എന്ന ഭേദവും, ഉദ്ദേശം, നിർദ്ദേശം പ്രതിനിർദ്ദേശം മഹാനിർദ്ദേശം എന്ന പ്രകാരഭേദവും കൊണ്ടാ ണ് വരുന്നത്.

സർവ്വവിധപ്രകാരഭേദവും വജ്ര പദമായി പ്രകടിതമാവുന്നു.

മഹാമുദ്രയുടെ അപരനാമം സഹജമുദ്ര എന്നാ ണ്. മുദം ഹർഷം ലാതി രാതി എന്നതു കൊണ്ട് സാമാന്യമായി കർമ്മമുദ്രയും ജ്ഞാനമുദ്രയും കൂടി ഗ്രഹിക്കണം. കർമ്മമുദ്രയെ ത്യജിച്ച് കേവ ലം പ്രജ്ഞ,കരുണ ഇവയുടെ യോഗത്തെ അവ ലംബിച്ച സഹജതത്വത്തെ പ്രാപിക്കുന്നു. ഇത് സകലസൌഖ്യ പരിപൂർണ്ണമായ സത്തിൽ അധി ഷ്ഠിതമാണ്. പ്ര യോഗക്രമത്തിൽ മഹാമുദ്ര സാധകക്രിയയാണ്. പ്രയോഗത്തിന്റെ അധിഷ്ഠാ നം ചിത്തംതന്നെയാണ്. അതിനെ ബോധിചിത്ത മെന്ന് വിളിക്കുന്നു.(ബോദ്ധ്യാവാഹകത്വത്താൽ). പ്രജ്ഞോപായാത്മകമായ യോഗം കായം, വാക്ക്, ചിത്തം ജ്ഞാനം ഇവ ഓരോ ശരീരത്തി ലും കായത്രയം ചക്രരൂപമായി ഇരിക്കുന്നുണ്ട്. ഇവയുടെ പരിജ്ഞാനമാണ് മഹാസുഖചക്രം. സൂര്യൻ പുറത്ത് 12 രാശിയിൽ വർഷസംക്രാന്തി രൂപമായി ഭ്രമിക്കുന്നു. അദ്ധ്യാത്മത്തിൽ പ്രാണ ശക്തി ദ്വാദശരാശിയിൽ ദ്വാദശസംക്രാന്തിരൂപ മായി ഭ്രമണം ചെയ്യുന്നു. പ്രജ്ഞോപായാത്മക മായ ആദിബുദ്ധനിൽ ഈ സ്വദേഹജ്ഞാനം

ഉദി ക്കുന്നു. അതായത്, ഈ ജന്മത്തിൽത്തന്നെ ബുദ്ധ ത്വം ലഭിക്കുന്നു.
കാലചക്രയോഗതന്ത്രത്തിന്റെ മാഹാത്മ്യം

ഇഹ ത്രൈലോക്യേ സുരഭുജഗനൃണാം മദ്ധ്യേ യോഗീ നാസ്തി യഃ സമർത്ഥഃ പൂരയിതും ചന്ദ്രാദിത്യൌ സ്വദേഹേ.

കാലചക്രത്തിന്റെ ഗംഭീരത മഹാമുദ്രയിലാണെ ന്ന് നേരത്തേ പറഞ്ഞു. സമ്പൂർണ്ണകാലചക്രത ന്ത്രം അദ്വൈതവാദം തന്നെയാണ്. അവിടെ ജ്ഞാ നവും ജ്ഞേയവും ഏകമാണ്. നിരാകാരമായ പ്രജ്ഞ സാകാരമെന്ന് തോന്നിക്കുകയാണ്. പ്രജ്ഞയുടെ അക്ഷരസുഖരൂപമായ പരമാദിബു ദ്ധതത്വം ലൌകികസുഖം അലൌകികസുഖം എന്ന് രണ്ടായി തോന്നിക്കുകയാണ്ഇക്കാണുന്ന സകലവും അദ്വയമാണ്,ഏകമാണ്. അതാണ് നിർമ്മാണസംഭോഗധർമ്മകായങ്ങളായി അനുഭ വപ്പെടുന്നത്. അതുതന്നെയാണ് അതീതകാലം അനാഗതകാലം പ്രത്യുത്പ്പന്നകാലമെന്ന് മൂന്നാ യി തോന്നുന്നതും. വിശിഷ്ടവും വിഭജിക്കാനാ വാത്തതുമായ ഭൂമികയെ തന്ത്രം ഷോഡശമായി വിഭജിക്കുന്നതാണ് വജ്രയോഗം. കാലചക്രമെന്ന ശ്രീകാലചക്രം വജ്രയോഗമായി എല്ലാ

തന്ത്രത്തി ലുമുണ്ട് കാലം
കരുണാശൂന്യമാണ്. മഹാസുഖ
ലക്ഷണവും പരമാക്ഷരവുമായ
കാലത്തിൽനി ന്നാണ്
സ്കന്ധധാത്വാദികമായ പ്രപഞ്ചം ഉണ്ടാ
വുന്നത്. സർവ്വഥാ നിരാവരണമായ
കാലത്തി ന്റെ ശരീരമാണ് കാലചക്രം.
കാലം അക്ഷരസുഖ ജ്ഞാനമായ
പ്രജ്ഞയാണ്. അതാകട്ടെ, കരുണാ
ത്മകമാണ്. ജ്ഞേയം എന്ന ഈ
സമസ്തജഗത്തും ചക്രം തന്നെയാണ്
കാലചക്രം എന്നത് ഭഗവാ നാണ്. ഭഗവദ്
ഗീതയും ഇത് പറയുന്നു. അതാ ണ്
സ്വാഭാവികകായം. മന്ത്രനയത്തിൽ
സഹജാ നന്ദം എന്ന ഫലലക്ഷണം
സ്വാഭാവികകായത്തി ലാണ്
സംഭവിക്കുന്നത്. ഏകക്ഷണമെങ്കിലും
അഭിസംബോധി എന്ന പരമാക്ഷരസുഖം
അനു ഭവിച്ചവന് കാലചക്രജ്ഞാനവും
ലഭിക്കുന്നു. കാലചക്രതന്ത്രമെന്ന രഹസ്യം
വ്യാസനാണ് ആദ്യം പഠിപ്പിച്ചത്
കാലചക്രയോഗത്തിലാണ്
യോഗിനീതന്ത്രം പ്രായോഗികമായി
വരുന്നത്. ജ്ഞാനസംഭാരം,
പുണ്യസംഭാരം ഇവ കൊണ്ട് സത്വശുദ്ധി
നേടിയാൽ ബോധി ലഭിക്കുമെന്ന
ലളിതമായ പദ്ധതി 64 യോഗിനികളുടെ
ശ്രീചക്ര വിധിയായി പരിണമിക്കുന്നത്
കാലചക്രവി ധാനത്തിലാണ്.

**വൈദികമായ വൈഷ്ണവകാല സുദർശനചക്രം താന്ത്രികമായ ശ്രീചക്രാരാധന യായി തന്നെ മനസ്സിലാക്കണം.**

**( വിമലപ്രഭാടീക എന്ന ബുദ്ധമതഗ്രന്ഥമാണ് ഈ ലേഖനത്തിന് ആധാരം)**

## 5.ശ്രീചക്രദേവതകളും ആവരണങ്ങളും

ശ്രീയന്ത്രബിന്ദുമദ്ധ്യത്തിലെ കാമകല മൂന്നു ബിന്ദു ക്കളെ പഴയ തമിഴിലെ ഈകാരം പോലെ എഴുതി യതാണ്. ചുവന്ന ബിന്ദു കുരുകുല്ല, അമ്മ (സ്ത്രീ) പഞ്ചധാതുക്കളെ 3 കൊണ്ട് ഗുണിച്ച 15 തിഥി, ചന്ദ്രകല.  വെളുത്ത ബിന്ദു വാരാഹി അഛൻ (പുരുഷ) 4 ധാതുക്കളെ 3 കൊണ്ട് ഗുണിച്ച് 12 സൂര്യകല (രാശി) അമ്മ 5ഉം അഛൻ 4ഉം ആയി കുട്ടിക്ക് 9 ധാതു കൊടുക്കുന്നു. മിശ്രബിന്ദു ശിവശ ക്തികളാണ്.

9 ത്രികോണങ്ങളുടെ പരസ്പരഛേദനത്താൽ ഉണ്ടാ വുന്ന 43 ത്രികോണങ്ങളാണ് ശ്രീചക്രം. ഇതാണ് അകത്തെ ആവരണം. ചുറ്റും 16 ദളമുള്ള ചക്ര വും, 8 ദളമുള്ള ചക്രവും ഏറ്റവും പുറത്ത് 3 രേഖ ഉണ്ടാക്കുന്ന ഭൂപുരം എന്ന ചതുരവുമുണ്ട്. പുറത്തെ രണ്ട് ചക്രം 6, 8 ആവരണമാണ്. ഭൂ പുരം പുറത്തെ ആവരണവും. ഇവയിലെല്ലാം കൂടി 108 പരിവാരദേവതകളുണ്ട്. ഓരോന്നിനും നാമവും മന്ത്രവും വേറെ ഉണ്ട്. ശ്രീചക്രദേവതയാ ണ് ലളിതാത്രിപുരസുന്ദരി. ദേവിയുടെ സ്ഥൂലനാമ

ങ്ങളും സ്ഥൂലരൂപങ്ങളും ലളിതാസഹസ്രനാമമാ
ണ്.സ്ഥൂലരൂപം ഏറ്റവും അടുത്തുനിൽക്കുന്നത്
കാഞ്ചി കാമാക്ഷി (കേരളത്തിലെ ഊരകത്തമ്മ
തിരുവടി)രൂപമാണ്. സുന്ദരി ഏറ്റവും മനോഹരി.
സൌന്ദര്യത്തിന്റെ സ്വർണ്ണനിയമമനപസരിച്ചാണ് ശ്രീ
ചക്രമെന്ന ജ്യാമിതീയചിത്രവും അതിന്റെ മേരുവും
ഉണ്ടാക്കുന്നത്.



Golden Triangle from Golden Rectangle.


Golden Triangle in Pentagon

ത്രിപുരം വിവിധഅർത്ഥമുള്ളതാണ്. 3 ലോകം, ത്രി
ഗുണം, ത്രികാലം, സൂര്യചന്ദ്രാഗ്നി, ഇഛാജ്ഞാന
ക്രിയശക്തി, ജാഗ്രദ് സ്വപ്നസുഷുപ്തി, ബുദ്ധിവി
കാരേന്ദ്രിയങ്ങൾ, ഇവക്കും ഇവക്ക് അതീതമായ
വക്കും അധീശ്വരിയാണ് ത്രിപുര. ത്രിപുരമെന്ന തിന്
ശ്രീവത്സമെന്നും അർത്ഥം പറയുന്നു. മൂന്നു
ത്രികോണങ്ങളെ ശ്രീവത്സചിഹ്നമായി വിഷ്ണു മാറ
ത്ത് ധരിക്കുന്നു. ലക്ഷ്മി, സരസ്വതി, പാർവ്വതി
മാരുടേതാണ് ശ്രീവത്സത്രികോണം. പഞ്ചഭുജത്രികോ
ണം പഞ്ചഭൂതം പഞ്ചതത്വം, ഇവയേയും പഞ്ചേന്ദ്രി
യവിഷയങ്ങളേയും, പഞ്ചകാമബാണങ്ങളേയും പ്ര
തിനിധീകരിക്കുന്നു. പാശാങ്കുശം ധരിക്കുന്നത്
ബന്ധ പാശത്തേയും അതിൽനിന്നുള്ള
നിയന്ത്രണത്തേയു മാണ്
സൂചിപ്പിക്കുന്നത്.കരിമ്പുവില്ല് സങ്കൽപ്പവിക
ൽപ്പവും ആശാപാശവുമുള്ള ചഞ്ചലമനസ്സാണ്.
സ്ഥൂലരൂപം പോലും സൂക്ഷ്മമായി മനസ്സിലാക്കി

വേണം ധ്യാനിക്കുന്നത്. ഖഡ്ഗാമലവിധിയിൽ പല നാമരൂപങ്ങളിൽ പറയുന്ന അമ്മ ലളിത, കാത്യായനി, കാമേശ്വരി, കാമാക്ഷി.ദുർഗ്ഗ,ചണ്ഡി ,കാളി ,അംബ എന്ന് ആരാധിക്കപ്പെടുന്നു.

ദേവീ, എനിക്ക് ആവാഹനമോ വിസർജ്ജനമോ പൂജയോ അറിയില്ല, ഞാൻ ചെയ്യുന്നതെല്ലാം നിനക്ക് സമർപ്പിച്ചതാണ്. തെറ്റുകളെല്ലാം ക്ഷമിച്ച് പൂർണ്ണഫലം തന്നാലും. ആവാഹനം ന ജാനാമി, ന ജാനാമി വിസർജ്ജനം, പൂജാം ചൈവ ന ജാനാമി ക്ഷമസ്വ മഹേശ്വരീ. യത് കൃതം യത് കരിഷ്യാമി തത് സർവ്വം ത്വമർപ്പണം പൂജാം പൂർണ്ണഫലം കുരു.

കരന്യാസം

ഐം അംഗുഷ്ഠാഭ്യാം നമഃ

ഹ്രീം തർജ്ജന്യാഭ്യാം നമഃ

ശ്രീം മദ്ധ്യമാഭ്യാം നമഃ

ഐം അനാമികാഭ്യാം നമഃ

ക്ലീം കനിഷ്ഠകാഭ്യാം നമഃ

സൌ കരതലാഗ്രപൃഷ്ഠാഭ്യാം നമഃ

അംഗന്യാസം

ഐം ഹൃദയായ നമഃ

ഹ്രീം ശിരസേ സ്വഹാ

ശ്രീം ശിഖായൈ വഷട്

ഐം കവചായ ഹും

ക്ലീം നേത്രത്രയായ ഔഷട്

സൌ അസ്ത്രായ ഫട്

ശ്രീചക്രത്തിന്റെ പൂജക്ക് മുമ്പ് താഴെ വലത്തേ മൂലക്ക് ശ്രീഗണേശനേയും താഴെ ഇടത്തെ മൂലക്ക് സൂര്യ നേയും ഇടത്ത് മുകളിൽ വിഷ്ണുവിനേയും വലത്ത് മുകളിൽ ശിവനേയും പൂജിക്കുന്നു (പഞ്ചാ യതനപൂജ) പിന്നീട് അഷ്ടദിക്പാലരേയും പൂജി ക്കുന്നു. കിഴക്ക് ഇന്ദ്രനും തെക്കുകിഴക്ക് അഗ്നിയും തെക്ക് യമധർമ്മനും തെക്കുപടിഞ്ഞാറ് നിരൃതിയും പടിഞ്ഞാറ് വരുണനും വടക്കുപടിഞ്ഞാറ് വായു വും വടക്ക് സോമനും വടക്കുകിഴക്ക് ഈശാനനും പ്രീതരാക്കപ്പെടുന്നു.

ആവരണദേവതകളെ പുറത്തെ ഭൂപുരം തൊട്ട് പറ യാം. ഭൂപുരത്തിന് മൂന്നു രേഖകളുണ്ട്. ഏറ്റവും പുറത്തെ രേഖയിൽ 10 സിദ്ധികളും നടുവിലെ രേഖയിൽ അഷ്ടമാതൃകകളും, അകത്തെ രേഖയിൽ 10 ആകർഷിണികളുമാണുള്ളത്. ഭൂപുരം ത്രൈലോ ക്യമോഹനചക്രമെന്ന പുറത്തെ ആവരണമാണ്. ദേവത ത്രൈലോക്യമോഹനചക്രസ്വാമിനിയായ ത്രിപുര . ഇതിലെ ദേവതകളെല്ലാം പ്രകടയോഗിനികളാണ്

സിദ്ധികൾ സ്ഥൂലമായി , ഉരുക്കിയ സ്വർണ്ണനിറമു ള്ളവരായി ധ്യാനിക്കുന്നു. വലംകൈയിൽ അങ്കുശം ഇടംകയ്യിൽ പാശം.

1. അണിമാസിദ്ധ്യംബ
2. ലഘിമാസിദ്ധ്യംബ
3. മഹിമാസിദ്ധ്യംബ
4. ഈശിത്വസിദ്ധ്യംബ
5. വശിത്വസിദ്ധ്യംബ
6. പ്രാകാമ്യസിദ്ധ്യംബ
7. ഭുക്തിസിദ്ധ്യംബ
8. ഇച്ഛാസിദ്ധ്യംബ
9. പ്രാപ്തിസിദ്ധ്യംബ

10.സർവ്വകാമസിദ്ധ്യംബ

മാതൃകകൾ

1.ബ്രാഹ്മി

2.മാഹേശ്വരി

3.കൌമാരി

4വൈഷ്ണവി

5 വാരാഹി

6 മാഹേന്ദ്രി)ഐന്ദ്രി)

7 ചാമുണ്ഡി

8. മഹാലക്ഷ്മി

ഇവരുടെ രൂപം പല ഗ്രന്ഥങ്ങളിലും പല മാതിരി പറയുന്നുണ്ടെങ്കിലും സാമാന്യമായി ആയുധം വാഹനം ഇവ ഇവരുട് പ്രഭുക്കന്മാരായ ബ്രഹ്മാവ്, ശിവൻ, കുമാരൻ, വിഷ്ണു, വരാഹൻ, ഇന്ദ്രൻ യമൻ, മുതലായവരുടേതാണ്.

ആകർഷിണിമാർ

1. സർവ്വസംക്ഷോഭിണി
2. സർവ്വവിദ്രാവിണി
3. സർവ്വാകർഷിണി
4. സർവ്വവശങ്കരി
5. സർവ്വോന്മാദിനി
6. സർവ്വമഹാഹങ്കാരാകർഷിണി
7. സർവ്വഖേചരി
8. സർവ്വബീജാകർഷിണി
9. സർവ്വയോന്യാകർഷിണി

10 സർവ്വത്രിഖണ്ഡേശി

ത്രൈലോക്യമോഹനമെന്ന ഭൂപുരം ആദ്യത്തെ ആവരണമാണ്. പ്രകടയോഗിനികളായി 28 പേരെ ഇവിടെ പറഞ്ഞു. ഇവരുടെ ദേവത ത്രിപുര ബീജം അം ആം സൌ. കാലം 24 മിനുട്ട് അഥവാ 360 പ്രാണം. മുദ്ര ക്ഷോഭമുദ്ര

**The First Avarana – 3 lines**




**The 3 lines of the 1st Avarana & the position of the various deities**

The outermost 3 lines known as Bhupura form the first Avarana of the Sri Yantra. This is known as the Trilokya Mohana Chakra and t worshiper knowing its inner secrets can mesmerise the 3 worlds. It is ruled by a Yogini Devi called Prakata Yogini. The Deity of this i Tripura. The beeja of this Avarana is Am Aam Sauh. The gem is topaz. The time is 24 minutes (360 breaths).The mudra to be shown Kshobha Mudra.

**The 1st line:**

The Outer line (of the 3 lines) has 10 Devis known as Siddhi Devis. Their luster is like that of molten gold, they hold the goad in their ri hands and the noose in their left hands. They are very auspicious and bestow heaps of gems and jewels to the worshiper. They are placed as shown in the above picture. They are:

O1-Anima Sidhyamba
O2-Laghima Sidhyamba
O3-Mahima Sidhyamba
O4-Ishvita Sidhyamba
O5-Vasitva Sidhyamba
O6-Prakamya Sidhyamba
O7-Bhukti Sidhyamba
O8-Ichha Sidhyamba
O9-Prapti Sidhyamba
10-Sarvakama Sidhyamba

**The 2nd line:**

M1-Sri Brahmi Matruka
M2-Sri Maheswari Matruka
M3-Sri Koumari Matruka
M4-Sri Vishnavi Matruka
M5-Sri Varahi Matruka
M6-Sri Mahendri Matruka
M7-Sri Chamunda Matruka
M8-Sri Mahalakshmi Matruka

**The 3rd line:** Mudra Shaktis Sarvasankshobhini Sarvavidra vini Sarvakarshini Sarvavasha kari Sarvonmadini Sarvamah nkusha Sarvakhechari Sarva beeja Devi Sarvayoni Sarvatrikhanda

ആദ്യത്തെ 8 ആവരണങ്ങളെ സംരക്ഷിക്കാനായി ഓരോന്നിനും 8 ഭൈരവരും അവരുടെ മിഥുന മായി 8 ഭൈരവിമാരും ഉണ്ട്. അപ്രകാരം 64 മിഥുനം ഓരോരുത്തർക്കും 10 മില്യൻ വീതം യോഗിനീഗണം. അതായത് 60 മില്യൻ അഥവാ 64 കോടി യോഗിനീഗണം. മഹാചതുഷഷ്ടികോടി യോഗിനീഗണസേവിതാ.






24 intersections from 2 lines crossing  43 triangles from 9 overlapping Triangles

രണ്ടാം ആവരണം 16 ദളമുള്ള പത്മമാണ്. 16 യോഗിനികൾ 16 സ്വരമായി വിന്യസിക്കപ്പെട്ടിരി ക്കുന്നു. ധാതു പിതേതം കാലം 3 മണിക്കൂർ 2700

പ്രാണം. ബീജമന്ത്രം ഐം സൌ. ദ്രാവിണി മുദ്ര. ദേവത ത്രിപുരേശി. സർവ്വാശാപരിപൂരകം

1. കാമാകർഷിണി
2. ബുദ്ധ്യാകർഷിണി
3. അഹങ്കാരാകർഷിണി
4. ശബ്ദാകർഷിണി
5. സ്പർശാകർഷിണി
6. രൂപാകർഷിണി
7. രസാകർഷിണി
8. ഗന്ധാകർഷിണി
9. ചിത്താകർഷിണി

10.ധൈര്യാകർഷിണി

11. സ്മൃത്യാകർഷിണി

12.നാമാകർഷിണി

13 ബീജാകർഷിണി

14.ആത്മാകർഷിണി

15 അമൃതാകർഷിണി

16.ശരീരാകർഷിണി

മൂന്നാം ആവരണം അഷ്ടദലപത്മം .സർവ്വസംക്ഷോഭണചക്രം . ദേവത ത്രിപുരസുന്ദരി. ഗുപ്തതരയോഗിനിയാണ്. പ്രേമോന്മാദത്തോടെ കണ്ണുകളിൽ ആനന്ദരസത്തോടെ പുഞ്ചിരി തൂകി, വികാരഭരിതയായി അഭയവരദമുദ്രകളോടെ കാണപ്പെടുന്നു. ഇവരെല്ലാം ബന്ധൂകനിറമുള്ളവരാണ്. പാശാങ്കുശവും നീലത്താമരയും അഭയമുദ്രയും ധരിച്ചവരാണ്. വാക്കിന്റെ ശക്തി, നടക്കാനും നിയന്ത്രിക്കാനും വിസർജ്ജിക്കാനും ആനന്ദിക്കാനും ത്യജിക്കാനും ശ്രദ്ധിക്കാനും വൈരാഗ്യം ഉണ്ടാവാനും ഇവരാണ് കാരണം ബീജമന്ത്രം ഹ്രീം ക്ലീം സൌ.

ധാതു മാംസം. കാലം രാപ്പകൽ. 21600 പ്രാണകാ ലം .മുദ്ര ആകർഷണമുദ്ര

1. അനംഗകുസുമ
2. അനംഗമേഖല
3. അനംഗമദന
4. അനംഗമദനാതുര
5. അനംഗരേഖ
6. അനംഗവേഗിനി
7. അനംഗാങ്കുശ
8. അനംഗമാലിനി




നാലാം ആവരണം സർവ്വസൌഭാഗ്യദായകചക്രം ചക്രസ്വാമിനി സമ്പ്രദായേശ്വരി. 14 ത്രികോണം 14 ലോകമാണ്. ശരീരത്തിലെ 14 പ്രധാനനാഡികളുമാണ്. ദേവത ത്രിപുരവാസിനി. അതിസുന്ദരിയും അരുണവർണ്ണിനിയുമാണ്. 14 ത്രികോണത്തിലും അഭിമാനിനികളും യൌവനയുക്തകളും ശംഖവർണ്ണകളും സർവ്വാഭരണഭൂഷിതകളും പാശാങ്കുശങ്ങളും കണ്ണാടിയും അളിപൂർണ്ണരത്നചഷകം ധരിച്ചവരുമായ യോഗിനികളുണ്ട്. സമ്പ്രദായയോഗിനികളാണ്. ബീജമന്ത്രം ഹൈം ഹ്ക്ലീം ഹ്സൌ. ധാതു രക്തം രത്നം പവിഴം. മുദ്ര അവരവാസ്യമുദ്ര.

1. സർവ്വസംക്ഷോഭിണി
2. സർവ്വവിദ്രാവിണി

3. സർവ്വാകർഷിണി
4. സർവ്വാഹ്ലാദിനി
5. സർവ്വസമ്മോഹിനി
6. സർവ്വസ്തംഭിനി
7. സർവ്വവിജൃംഭിനി
8. സർവ്വവശങ്കരി
9. സർവ്വരഞ്ജിനി
10. സർവ്വോന്മാദിനി
11. സർവ്വാർത്ഥസാധിക
12. സർവ്വസമ്പത്തിപൂരണി
13. സർവ്വമന്ത്രമയി
14. സർവ്വദ്വന്ദ്വക്ഷയകാരിണി

അഞ്ചാം ആവരണം സർവ്വാർതത്ഥസാധകം .ബഹിർദശാരം. ദേവത ത്രിപുരശ്രീ. പാശാങ്കുശവും കപാലവും അഭയമുദ്രയും. കുങ്കുമകാന്തിയുള്ളവളാണ്. കുലോത്തീർണ്ണ അഥവാ കുലയോഗിനികളായ് 10 പേരുണ്ട്. ജപാകുസുമശോഭയോടെ, ആഭരണവിഭൂഷിതകളായി പാശാങ്കുശങ്ങളും വിജ്ഞാന മുദ്രയും വരദമുദ്രയും ധരിച്ചിരിക്കുന്നു. 10 പ്രാണ ശക്തികളായ അഗ്നികളേയും ദശാവതാരങ്ങളേയും പ്രതിനിധീകരിക്കുന്നു. ഹ്സൈൗം ഹ്ലീസ്ക്ലൗം ഹ്സൈൗ ബീജം. ധാതു രേതസ്സ്. രത്നം മുത്ത്. മുദ്ര ഉന്മാദമുദ്ര.

1. സർവ്വസിദ്ധിപ്രദ
2. സർവ്വസംപദ്പ്രദ
3. സർവ്വപ്രിയംകരി
4. സർവ്വമംഗലകാരിണി
5. സർവ്വകാമപ്രദ
6. സർവ്വദുഃഖവിമോചിനി
7. സർവ്വമൃത്യുപ്രശമനി
8. സർവ്വവിഘ്നനിവാരിണി
9. സർവ്വാംഗസുന്ദരി

10.സർവ്വസൌഭാഗ്യദായിനി



മുകളിലെ ചിത്രത്തിൽഃ- നീലനിറമുള്ള പുറത്തെ 14 ത്രികോണം നാലാം ആവരണം

ചുവന്ന നിറമുള്ള 10 ത്രികോണം അഞ്ചാം ആവരണം. ബഹിർദശാരം

നീലനിറമുള്ള അകത്തെ 10 ത്രികോണം അന്തർദശാരം ആറാം ആവരണം. സർവ്വരക്ഷാകരചക്രം നിഗർഭയോഗിനി. ഹ്രീം ക്ലീം ബ്ലീം ബീജം. മരതകരത്നം. ധാതു മജ്ജ. കാലം ചന്ദ്രപക്ഷം. മുദ്ര മഹാങ്കുശമുദ്ര. ദേവത ത്രിപുരമാലിനി. 1000 സൂര്യപ്രഭയോടെ പാശം അങ്കുശം കപാലം അഭയമുദ്ര ധരിച്ചിരിക്കുന്നവരാണ്. ഉളിയും ജ്ഞാനമുദ്രയും വരദമുദ്രയും പറഞ്ഞിട്ടുണ്ട്.

1. സർവ്വാജ്ഞാദേവി
2. സർവ്വശക്തി
3. സർവ്വൈശ്വര്യപ്രദായിനി
4. സർവ്വജ്ഞാനമയി
5. സർവ്വവ്യാധിനിവാരിണി
6. സർവ്വാധാരസ്വരൂപിണി
7. സർവ്വപാപഹര

8. സർവ്വാനന്ദമയി
9. സർവ്വരക്ഷാസ്വരൂപിണി

10 സർവ്വേപ്സിതഫലപ്രദാ

ഏഴാം ആവരണം സർവ്വരോഗഹരചക്രം രഹസ്യയോഗിനി. വാഗ്ദേവതമാരാണ് 8 ദളങ്ങളിലുള്ളത്. ബാണം ചാപം പാശം അങ്കുശം ധരിച്ചവരാണ്. ദേവത ത്രിപുരസിദ്ധാംബ. അതിരഹസ്യയോഗിനി. മാതളപ്പൂനിറം. ചുവന്ന വസ്ത്രം ചുവന്ന ലേപനം പഞ്ചബാണവും വില്ലും ധരിച്ചിരിക്കുന്നു. സുഖദുഃഖങ്ങളും തണുപ്പും ചൂടും ആശകളും ത്രിഗുണങ്ങളും ഇവരാണ് നിയന്ത്രിക്കുന്ന ത്. ഇവരെ വശിന്യാദികളെന്ന് വിളിക്കുന്നു. ഇവരാണ് അഷ്ടവസുക്കൾ ഭാഷയിലെ അഷ്ടവർഗ്ഗ വുമാണ്. ബീജം ഹ്രീം ശ്രീം സൌ. കാലം ഒരു മാസം. വൈരം രത്നം. മുദ്ര ഖേചരി.

1. വശിനി
2. കാമേശ്വരി
3. മോദിനി
4. കമല
5. അരുണ
6. ജയിനി
7. സർവ്വേശ്വരി
8. കൌലിനി

എട്ടാം ആവരണം. സർവ്വസിദ്ധിപ്രദം 8 ത്രികോണങ്ങളുണ്ട്.ദേവത ത്രിപുരാംബ. അതിരഹസ്യയോഗിനി. ബീജമന്ത്രം, ഹ്സ്രൈം ഹ്സ്ക്ലീം ഹ്സ്രൌ. സമ്പദ്പ്രദാഭൈരവി എന്നും പറയും. താമ്രനിറം, 1000 ഉദയസൂര്യകാന്തി, ത്രിനേത്ര, ചന്ദ്രമുഖി, വെളുത്ത ആഭരണങ്ങള്, സുന്ദരി, ഉയർന്ന കുചകുംഭങ്ങള്, മദിച്ച്, അഭിമാനിനിയാ യി,യൌവനയുക്തയായി, പുസ്തകം, അക്ഷമാല, അഭയവരദമുദ്രകളോടെ

കാണപ്പെടുന്നു. ഈ ചക്രത്തിൽ മൂന്നു ദേവികളേ ഉള്ളൂ

1.കാമേശ്വരി

2. വജ്രേശി

3. ഭഗമാലിനി

ദേവത ,ഋഷി, ഛന്ദസ്സ് ഇവയെ ഓരോ ത്രികോണ ത്തിലും പ്രതിഭാസിക്കുന്ന വിധം താഴെ കാണുക.




ഒമ്പതാം ആവരണം ശ്രീശ്രീ മഹാഭട്ടാരികാ സര്വ്വാ നന്ദമയചക്രസ്വാമിനി. പരാപരരഹസ്യയോഗിനി. കാമേശ്വരി രുദ്രശക്തിയായ പാർവ്വതിയാണ്. വെളു ത്ത നിറം, കർപ്പൂരതിലകം തൊട്ട് മുത്തുമാലയും

സ്ഫടികമാലയുമണിഞ്ഞ്, പുസ്തകം അക്ഷമാല, അഭയവരദമുദ്ര ധരിച്ചിരിക്കുന്നു. വജ്രേശി വിഷ്ണുശക്തിയായ ലക്ഷ്മി. കുങ്കുമനിറം, പുഷ്പാഭരണങ്ങളണിഞ്ഞ്, ഉദയ സൂര്യനെപ്പോലെ വിളങ്ങുന്നു. കണ്ണിൽ രത്നപ്പൊടി തിളങ്ങുന്നു. കരിമ്പുവില്ലും പഞ്ചപുഷ്പബാണവും അഭയവരദമുദ്രയും ധരിക്കുന്നു.

ഭഗമാലിനി ബ്രഹ്മശക്തി. സരസ്വതി. ഉരുക്കിയ സ്വർണ്ണനിറം. അമൂല്യരത്നാഭരണങ്ങളണിഞ്ഞിരിക്കുന്നു. പാശം, അങ്കുശം, വരദമുദ്ര, വിജ്ഞാന മുദ്ര. മണ്ഡലത്തിന്റെ രത്നം ഗോമേദകം. ബീജം ഹ്സ്രൈം ഹ്സ്ക്ലീം ഹ്സ്സൌ ധാതു കൊഴുപ്പ്. കാലം 2 മാസം മുദ്ര ബീജമുദ്ര.

ഒമ്പതാം ആവരണം ബിന്ദുവാണ്. കാമേശ്വരകാമേശ്വരിമാരായ ശിവശക്തിമാരുടെ സംയോഗമാണ്. അതിനാലത് സർവ്വാനന്ദമയക്രമാണ്. യോഗിനി രാജരാജേശ്വരി, ശ്രീലളിതാപരാഭട്ടാരികാ മഹാത്രിപുരസുന്ദരി. ബീജം കഐലഹ്രീം ധാതു മുടി. രത്നം റൂബി. കാലം ഒരു വർഷം. മുദ്ര യോനിമുദ്ര

ത്രിപുരാദേവി നമഃ ധ്യായാമി ത്രിപുരേശീദേവി നമഃആവാഹയാമി ത്രിപുരസുന്ദരീദേവീ നമഃ ആസനം സമർപ്പയാമി ത്രിപുരസിദ്ധാദേവീ നമഃ സ്നാനം സമർപ്പയാമി ത്രിപുരാംബാദേവീ നമഃ വസ്ത്രം സമർപ്പയാമി മഹാത്രിപുരസുന്ദരീദേവീ നമഃ ആഭരണം സമർപ്പയാമി മഹാമഹേശ്വരീ ദേവീ നമഃ ഗന്ധം ധാരയാമി മഹാമഹാരാജ്ഞീ ദേവീ നമഃ പുഷ്പാണി പൂജയാമി ശ്രീമത് സിംഹാസനേശ്വര്യൈ നമഃ പാദൌ പൂജയാമി ലളിതായൈ നമഃ

ഇപ്രകാരം തുടർന്ന് പൂജ ചെയ്യുന്നു. ഓരോ നാമത്തിനു മുമ്പും ഓം ഐം ഹ്രീം ശ്രീം ഐം ക്ലീം സൌ എന്നും ഓരോ നാമത്തിനുശേഷവും

ശ്രീപാദുകാം പൂജയാമി നമഃഎന്നും ആവർത്തിക്കണം.

**Pancha Poojas**

**Ganesha Soorya Shiva Devi Vishnu**

But, the Ultimate Puja / Archana is Sri Chakra Archana / Upsana followed by Sri Vidya Upasana





**"Ka E i La Hreem – Ha Sa Ka Ha La Hreem – Sa Ka La Hreem"**



**Om Aim Hreem Srim Sri Lalita Tripurasundari Padukam Poojayami Namah"**



24 intersections from 2 lines crossing



43 triangles from 9 overlapping Triangles

എല്ലാ ക്ഷേത്രങ്ങളിലും സപ്തമാതൃകകളെ അക ത്തെ ബലിവട്ടത്തില് തെക്കുഭാഗത്ത് രൂപമില്ലാതെ പ്രതിഷ്ഠിച്ചിരിക്കുന്നത് നോക്കിയാൽ, പിരമിഡ് രൂപമുള്ള മേരു ക്ഷേത്രത്തെ പ്രതിനിധീകരിക്കുന്നത്

എങ്ങനെ എന്ന് മനസ്സിലാക്കാം.





കൂർമ്മയന്ത്രം



കൂർമ്മചക്രത്തിൽ (ഗോളയന്ത്രം) Arc of great circles. കോസ്മിക്ക് മണ്ഡലം (പ്രപഞ്ചം) ഇതിനെ മനുഷ്യ ശരീരത്തിലെ ശ്രീചക്രമണ്ഡലവുമായി തന്മയീഭവി



പ്പിക്കണം.

ഗോളശ്രീചക്രം ബ്രഹ്മാണ്ഡവും ജൈവശരീരവുമാണ്. ശരീരശാസ്ത്രവും ജ്യോതിശ്ശാസ്ത്രവും ശ്രീചക്രവും അതിലെ ഗണിതവും എല്ലാം ഈ അവസാനതന്മ യീഭാവത്തിനും മുക്തിക്കും ഉള്ളതാണ്.



S'rî Chakra around the human body

മനുഷ്യശരീരത്തിലെ ശ്രീചക്രമണ്ഡലം.

ജൈവോർജ്ജമണ്ഡലം




ബ്രഹ്മാണ്ഡവും പിണ്ഡാണ്ഡവും ഒന്നാണെന്ന തന്മയീ ഭാവം ഉണ്ടാക്കലാണ് ലക്ഷ്യം. ഇതിന് ശരീരശാ സ്ത്രം, കുണ്ഡലിനീശക്തി, ജ്യോതിശ്ശാസ്ത്രം ഇവ യുടെയെല്ലാം വിദ്യ വേണം. അതും അന്തർഗ്ഗതമാ യ സാരസ്വതശക്തി തന്നെ തരുന്നു. ബിന്ദുവിലെ കാമകലയിലുള്ള മൂന്നു ബിന്ദുക്കളിൽ വാരാഹി യും കുരുകുല്ലയും നമുക്ക് ഭൗതികശരീരം തരുന്ന മാതാപിതാക്കളാണ്. അവരുടെ സംയോഗമാണ് മൂന്നാമത്തെ മിശ്രബിന്ദു. വാരാഹിയുടെ 12 സൂര്യ കലയും കുരുകുല്ലയുടെ 15 ചന്ദ്രകലയും ചേർന്ന് 27

നക്ഷത്രസംഖ്യയോടെ ബ്രഹ്മാണ്ഡമണ്ഡലം ശരീര ത്തിലുണ്ട്.

നവത്രികോണരൂപമായ ശരീരം നമുക്ക് ഗർഭപാത്ര ത്തിൽവെച്ചുതന്നെ കിട്ടിയതാണ്.അവ ഗർഭപാത്ര ത്തിലെ വളർച്ചയുടെ ഘട്ടങ്ങളാണ്. അവയുടെ ഭേദം കാരണം ഉണ്ടായ 43 ത്രികോണം പുറത്തെ ഷോഡശദളപത്മം ഉണ്ടാക്കുന്നു. ഇതിനു പുറത്താ ണ് അഷ്ടദളപത്മവും ഭൂപുരവും. നവാവരണങ്ങളി ലായി 108 പരിവാരദേവതമാരാണ് ഈ ശരീര ത്തെ, ശ്രീചക്രം പോലെ കാത്തുരക്ഷിക്കുന്നത്. കേര ളത്തിന്റെ വാസ്തു സംരക്ഷിക്കാനും പരശുരാമൻ 108 ദുർഗ്ഗകളെയാണ് പ്രതിഷ്ഠിച്ചത് എന്നത് ഇതി ന്റെ പ്രതീകമാണ്. നാല് ഭാഗത്തായി മൂകാംബിക, ലോകാംബിക, ഹേമാംബിക , ബാലാംബിക എന്ന് നാലുപേരെയും പരശുരാമനാണ് പ്രതിഷ്ഠിച്ചത്. ഇത് തന്ത്രത്തിന്റെ പഴക്കം കാണിക്കുന്നു.



നവാവരണങ്ങൾ 9 ഇടനാഴികൾ

നൈരുത്യശ്ച ഗണേശാനാം സൂര്യം വായവ്യ ഏവ ച ഈശാനേ വിഷ്ണു ആഗ്നേയേ ശിവം ചൈവ പ്രപൂജയേത് എന്ന് പഞ്ചായതനപൂജയോടെ

क ए ई ल ह्रीं
ह स क ह ल ह्रीं
स क ल ह्रीं

ശ്രീചക്രപൂജ ആരംഭിക്കുന്നു.
പഞ്ചദശി

ഋഗേ്വദവും സാമവേദവും ആദ്യാക്ഷരം അ.
യജുർവേദം ആദ്യാക്ഷരം ഐ. ഇവയോട് ബിന്ദു
ചേർത്ത് ഐം. സാരസ്വതബീജമായ ഐം ആജ്ഞാ
ചക്രത്തിലാണ് പ്രകാശിതമാകുന്നത്.
അദ്വൈതജ്ഞാ നസൂചകവും
പരബ്രഹ്മവാചിയുമാണ് ഈ സാര സ്വതബീജം.

സത്യം ന സത്യം ഖലു യത്ര ഹിംസാ

ദയാന്വിതം ചാൻഋതമേവ സത്യം

ഹിതം നരാനാം ഭവതീഹ യേന

തദേവ സത്യം ന തഥാന്യഥൈവ (ദേവീഭാഗവതം.
3.11.36)

ഭോഗമോക്ഷപ്രദായിനികളായ ദശമഹാവിദ്യകളും
അവരുടെ ഭൈരവന്മാരുംഃ-

1. കാളി -മഹാകാലഭൈരവ
2. ത്രിപുരസുന്ദരിത്രിപുരേശ്വര(ലളിതേശ്വര)ഭൈരവ
3. താര അക്ഷോഭ്യഭൈരവ
4. ഛിന്നമസ്ത കരാളഭൈരവ (ക്രോധഭൈരവ)
5. ഭുവനേശ്വരി മഹാദേവഭൈരവ
6. ധൂമാവതി കാലഭൈരവ(ഘോര)
7. മഹാലക്ഷ്മി (നാരായണഭൈരവ) സദാശിവഭൈരവ
8. ത്രിപുരഭൈരവി -വടുകഭൈരവ

9. മാതംഗി മാതംഗഭൈരവ

10.ബഗളാമുഖി മൃത്യുഞ്ജയഭൈരവ

മഹാനിർവ്വാണതന്ത്രം പറയുന്നു:- ജീവ പ്രകൃ
തിതത്വം ച ദിക് കാലാകാശമേവ ച
ക്ഷിത്യ.പ്തേജോ വായവസ്ച കുലമിത്യഭിധീയതേ

ജീവനും പ്രകൃതിയും, ദിക്കും കാലവും ആകാശാ ദി
പഞ്ചഭൂതവും ഒരു  കുലം എന്ന് അറിയുന്നു.

ബ്രഹ്മബുദ്ധ്യാ നിർവികൽപ്പമേതേഷ്വാചരണം ച
യത് കുലാചാര സ ഏവാദ്യേ ധർമ്മകാമാർത്ഥ
മോക്ഷദാ

ഇവയെ നിർവ്വികൽപ്പമായി ബ്രഹ്മബുദ്ധിയോടെ
ആചരിക്കുന്നതാണ് കുലാചാരം. അത് നാലു
പുരുഷാർത്ഥവും തരുന്നു.

അക്ഷരസംഖ്യകൾ:-

ലളിതാംബ 3, 3, 6, 3 ആകെ 15 പഞ്ചദശി

ലളിതാംബിക 3,3,6,3,1 ആകെ 16 ശുദ്ധഷോഡശി

ശ്രീലളിതാംബിക 2,3,3,6,3,1 ആകെ 18 സൌഭാഗ്യ
ബ്രഹ്മവിദ്യ

ശ്രീരാജരാജേശ്വരി 2,2,8,2, 8,4,8,2 ആകെ 28
മഹാഷോഡശി

# 6 ശൈവസിദ്ധാന്തസാഹിത്യം സംസ്കൃതവും തമിഴും

## തമിഴിൽ ശൈവസിദ്ധാന്തം ഫിലോസഫിക്കലും ഭക്തിപരവുമാണ്.

ജ്ഞാനസ്വഭാവം തന്നെ ഇ ന്ത്യയിൽ പലതായി ക്ലാസിഫൈ ചെയ്തിരിക്കു ന്നു .പലതായി ക്ലാസിഫൈ ചെയ്താലും അവ യിലെല്ലാം അദ്വൈതചിന്തയും ഉൾച്ചേർന്നിരി ക്കുന്നത് സൂക്ഷിച്ച് പഠിച്ചാലറിയാം. ശൈവം, അദ്വൈതവേദാന്തം , ആർഹതം, നൈയായിക വൈശേഷികം, പഞ്ചരാത്രം, സാംഖ്യം, മാദ്ധ്യ മികം, സൌത്രാന്തിക,വൈഭാസികം, ലോകായ തം ഇവ കൂടാതെ ഇന്ദ്രിയാത്മവാദവും സൂക്ഷ്മ ദേഹാത്മവാദവും പ്രാണാത്മവാദവും യോഗാ ചാരവും ജ്ഞാനസ്വഭാവത്തിന്റെ വിവിധക്ലാസി ഫിക്കേഷനുകളാണ്.

ജ്ഞാനസ്വരൂപം സ്വരുപലക്ഷണം, തടസ്ഥലക്ഷ ണം, വിവിധജ്ഞാനം, അനുഭവം, സ്മൃതി, സ്വ പ്നദർശനം, സംശയം, വിപര്യയം , നിർവ്വിക ല്പ്പസവികൽപ്പങ്ങൾ, ബ്രഹ്മാനുഭവം (ശിവാനു ഭവം) ആ അനുഭവജ്ഞാനം ഇപ്രകാരം പഠിച്ചി രിക്കുന്നു. തർക്കവും അനുമാനവും (സ്വാർത്ഥം, പരാർത്ഥം) വാച്യമായ തെളിവ് ( കാരകശക്തി, ജ്ഞാപകശക്തി) ആഗമപ്രമാണം, വാക്ക്വാക്യം (ഐതിഹ്യം) ഇവയെല്ലാം

പ്രമാണത്തെ ഉറപ്പി ക്കാനാണ്. വരാവുന്ന തെറ്റുകളെ (പക്ഷാഭാസം, അസിദ്ധവും വിരുദ്ധവുമായ ഹേത്വാഭാസം, അന്വയിയും വ്യതിരേകിയുമായ ദൃഷ്ടാന്താ ഭാസം, നിഗ്രഹസ്ഥാനം ഇവയെല്ലാം ഒഴിവാക്കേ ണ്ടതുണ്ട്. അസദ്ഖ്യാതി, അനിർവചനീയഖ്യാ തി, സദ്ഖ്യാതി (ആത്മഖ്യാതി, അഖ്യാതി, അന്യഥാഖ്യാതി) ആത്മഖ്യാതി ഇവകളാൽ സത്യവും അസത്യവും വേർതിരിച്ചറിയേണ്ട തുണ്ട്. ചുരുക്കിപ്പറഞ്ഞാൽ ഇതെല്ലാം കടുകു കീറി പരിശോധിച്ചാണ് ഇന്ത്യയിലെ തത്വജ്ഞർ തങ്ങളുടെ ശാസ്ത്രനിഗമനത്തിലെത്തുന്നത്. അതുകൊണ്ടുതന്നെ റാഷണലിസവും ആന്തര മായ വിശകലനഫലവും പ്രാഗ്മാറ്റിസവും സെൻസേഷനലിസവും റിയലിസവും അവരുടെ മിഥോളജിയിലും കൂടി ഉണ്ട്. ഇതുവരെ നാം സംസ്കൃതത്തിലുള്ള ശൈവസിദ്ധാന്തസാഹി ത്യമാണ് വിശകലനം ചെയ്തിരുന്നത്. ( വാമകേ ശ്വരീമതം, യോഗിനീഹൃദയം, അഭിനവഗുപ്ത ന്റെയും ക്ഷേമേന്ദ്രന്റേയും കൃതികൾ, ലക്ഷ്മണ ദേശികേന്ദ്ര കൃതികൾ ഇപ്രകാരം. വിവർത്തനം ചെയ്തു) തമിഴ്

ശൈവസാഹിത്യം വളരെ  പ്രാചീനവും
ഇന്നും ജീവസ്സുള്ള സമ്പ്രദായവു മാണ്.  .
കേരളവും തമിഴ്നാടായിരുന്നുതിനാൽ
തമിഴ് സമ്പ്രദായമെന്നത്
കേരളസമ്പ്രദായവുമാ ണ്.
കേരളതമിഴകസമ്പ്രദായം  ഉത്തരേന്ത്യയി
ലെ കാശ്മീരസമ്പ്രദായത്തേക്കാളും
പുരാതന മാണ്. മാത്രമല്ല, ചരിത്രപരമായ
തെളിവുകളും  ശിലായുഗത്തിലെ
തെളിവുകളും ക്ഷേത്രശൈലി കളും
സാഹിത്യവും ലിഖിതങ്ങളും കൊണ്ട്
സമൃദ്ധവുമാണ്.

തമിഴകത്തെ ശൈവസമ്പ്രദായം

മൂന്നാം സംഘകാലത്തെ നക്കീരരുടെ
ഇറൈയനാ ർ അകപ്പൊരുൾ ശിവനെ
ത്രിപുരാന്തകനും ജടാ ധാരിയുമായി
വിവരിക്കുന്നു. ഋഗ്വേദവും യജു ർവ്വേദവും
വരുണനേയും ഉഷസ്സിനേയും മിത്ര
നേയും പറയുന്നുവെങ്കിലും ശിവനെ
ദേവതയാ യി പറയുന്നില്ല. മംഗളം
എന്നാണ് ശിവപദത്തി നർത്ഥം.
രുദ്രനെന്നാണ് വേദം പറയുന്ന നാമം.
ശിവനല്ല,.ഉപനിഷദകാലത്ത് ശിവനെ
ദേവതയാ യി കരുതുന്നുണ്ട്.
തൊൽക്കാപ്പിയം മായോൻ
(വിഷ്ണു)വനത്തിലും ചേയോൻ (മുരുകൻ)

**മലകളിലും, വണ്ണൻ (വരുണൻ) സമുദ്രത്തിലും, വേന്തൻ (രാജാവ്, ഇന്ദ്രൻ) മേച്ചിൽപുറങ്ങളി ലും വസിക്കുന്നതായി പറയുന്നു.**

**മായോൻ മേയ കാട്ടുറൈ ഉലകമും ചേയോൻ മേയ മൈവരൈ ഉലകമും വേന്തൻ മേയ നീർപുന ഉലകമും വന്നൻ മേയ പെരുമണലു ലകമും**

**തനിക്കു മേയാനുള്ള പെരുമണലുലകം സമുദ്രം പിൻവാങ്ങി , വന്നേറിയ ആദ്യകേരളം വന്ദേ രിനാടാവണം.**
ആകാശത്തിനും സമുദ്രത്തിനും നാഥനാണ് ചേർപ്പനെന്ന ചേരരാജാവ് വന്നൻ. മൽക്കുനീർ പരപ്പിനൈന്തിരൈ നിറൈന്ത തൊൽക്കാപ്പിയനേനത്തൻ പെയർ തോറ്റി. കൊറ്റവൈ യുദ്ധക്കളത്തിനു നാഥയാണ്, അതിനാലാണ് ക്ഷത്രിയർക്ക് രുരുജിത്ത് ആരാധനാക്രമം.
**നാച്ചിനാർക്കിനിയാർ വനദുർഗ്ഗയെ മായോന്റെ ഇണയായി പറയുന്നു (പത്മാവതി).**

**തമിഴിൽ തന്തു നൂലാണ്, വേദമാണ്. ഇതിൽനി ന്ന് തന്ത്രം ഉണ്ടായി. തമിഴ് ഭാഷയിൽ വൈദിക മാണ് തന്ത്രം. (നൂലില്നിന്ന് ഉണ്ടായത്) അക്ഷര വർണ്ണങ്ങളും അപ്രകാരമാണ്. സൂക്ഷ്മതമമാ യി തനിയേ (തന്നിലൈ) നിൽക്കുന്ന ആഷ്ടം ഈശ്വരനാണ്.**

**ഉയിരെഴുത്ത് (സ്വരാക്ഷരം) ആ ത്മാവും മെയ് എഴുത്ത് (വ്യഞ്ജനം) ശരീരവു മാണ്. ആത്മാവ്, ദ്രവ്യം, ഈശ്വരനെന്ന് മൂന്ന് പ്രധാനതത്വം തമിഴകത്ത് ഭാഷക്ക് ആദ്യമേ പ്രസിദ്ധമാണ്. തന്നിലൈ എന്നത് മറ്റെല്ലാം നശിച്ച് ഈശ്വരൻ മാത്രം അവശേഷിക്കുന്ന കാലമാണ്.** കട, ഉൾ എന്ന് രണ്ട് പദം കൂടിയ കടവുൾ തൊൽക്കാപ്പിയം പറയുന്നുണ്ട്. എല്ലാറ്റി നും ഉപരിയായും എല്ലാറ്റിനും മൂലമായും എല്ലാ റ്റിനും ഉള്ളിലിരിക്കുന്നത് കടവുൾ. ബ്രഹ്മം പരമം, വിഷ്ണു സർവ്വവ്യാപി, ശിവം മംഗളം. ഇവ കടവുളിന്റെ മൂന്നു സ്വഭാവമാണ്. സർവ്വത്തിലും വ്യാപിച്ച്, സർവ്വത്തിനും അതീതമായി, മംഗളകര മായിരിക്കുന്ന പരമസത്യം കടവുൾ. ഗിൽബർട്ട് സ്ലേറ്റ് ശിവനെ ദ്രാവിഡദൈവമെന്നാണ് വിളിക്കുന്ന ത്. വേണ്ടിയ കൽവി യാന്തു മൂന്റിവാതു (തൊ ൽക്കാപ്പിയം). ത്രിപുടി മുടിന്തു എല്ലാം ഒന്നെന്ന് അറിയുന്ന ജ്ഞാനം അദ്വൈതജ്ഞാനം. നിലം, തീ, നീർവഴി,വിശുംപോതൈന്തും (പഞ്ചഭൂതം) കലന്ത മയക്കം ഉലകമാതലിൽ. (പഞ്ചഭൂതനിർമ്മിതമായ ഉലകം വെറും മയക്കം അഥവാ ഡെല്യൂഷൻ) മാത്രമാണ്.

ദ്രാവിഡരുടെ ജീവിതത്തിലും ആത്മീയവികാസ ത്തിലും 5 മെയ്പ്പാട്ടിയലുകളുണ്ട്. ഇതിൽ കല വിയൽ, കർപ്പിയൽ, പൊരുളിയൽ, പുറത്തിണൈ യിയൽ (cognitive, conative, emotive aspects) ഉൾപ്പെടുന്നു ണ്ട്. അകത്തും പുറത്തുമുള്ള വളർച്ച വ്യക്തിയെ. പൂർണ്ണതയിലെത്തിക്കുന്നു. ബഹിർമുഖത്വം പ്രേമ, സദാചാര,ഭക്തിനിഷ്ഠ,താന്ത്രികനിഷ്ഠകളെ പോഷി പ്പിക്കുന്നു. അന്തർമുഖത്വം പ്രപഞ്ചനിരാസത്തിനും സന്യാസത്തിനും വേണം വേദവും ഉപനിഷത്തും

തമിഴകത്തിന്റെ സൃഷ്ടിയാണെന്ന് മറൈമലൈ അടി കളാണ് പറഞ്ഞ്ിട്ടുള്ളത്. വൈദികവിചാരം ലളിതവും ശുദ്ധവുമായി ആദ്യകാലഉപനിഷത്തു ക്കളിലെന്നപോലെ തമിഴിലുണ്ട് എന്നദ്ദേഹം സമർത്ഥിക്കുന്നു.

ശൈവസിദ്ധാന്തസാഹിത്യം സംസ്കൃതത്തിൽ ശാക്തം, പഞ്ചരാത്രം, ശൈവമെന്ന് 3 ആഗമങ്ങളി ലാണുള്ളത്. ആദിമശൈവസിദ്ധാന്തം 28 തന്ത്രാഗമ ങ്ങളെ പറയുമ്പോൾ തിരുമൂലർ 9 മാത്രമാണ് പറ യുന്നത്. തിരുമൂലർ പറയുന്ന 9 ആഗമങ്ങൾഃ- കാരണം, കാമിക, വീര,ചിന്ത്യ, വാതുലം, വ്യാമ ളം, കാലോത്തരം, സുപ്ര, മകുട ഇവയാണ്. വൈ ദിക,ആഗമികസാഹിത്യം തമ്മിൽ വ്യത്യാസമില്ല എന്ന് ആദികാലത്തുതന്നെ ശൈവസൈദ്ധാന്തികരായ തമിഴർ മനസ്സിലാക്കി.

ആരണനൂൽ പൊതുച്ചൈവം അരുഞ്ചിറപ്പൂണൂലാം വേദം പൊതുനൂലെണവും ആകമാഞ്ചിറപ്പൂണൂൽ എനവും കൂറപ്പട്ടന. തിരുമൂലർ വേദാന്തത്തേയും ശൈവാഗമങ്ങളേയും ഒന്നായി അദ്വൈതമായിത്ത ന്നെ കണ്ടു. ആഗമത്തിന് ക്ഷേത്രങ്ങളുടേയും വിഗ്ര ഹാരാധനയുടേയും പഴക്കം കൽപ്പിക്കാം. ക്ഷേത്ര വാസ്തുവും വിഗ്രഹനിർമ്മിതിയും ആരാധനയും സൈന്ധവസരസ്വതികാലത്ത് ബിസി 3000 ത്തിനു മുമ്പേ ഇന്ത്യയിലുണ്ട്.മഹാഭാരതം, പുരാണങ്ങൾ ഇവയിലും ശൈവസിദ്ധാന്തതത്വങ്ങളുണ്ട്.

വേദകാലത്തിനു മുമ്പുള്ള ദ്രാവിഡസംസ്കൃതിയുടെ വികാസമാണ് തമിഴ് ചിന്താധാരയിലെ ശൈവസി ദ്ധാന്തം. ശിവജ്ഞാനയോഗി അതിനെ വികാസമെന്ന ല്ല പ്രകാശം എന്നാണ് പറയേണ്ടതെന്ന് അഭിപ്രായ പ്പെടുന്നു (റെവലേഷൻ) പ്രകാശനം, അതീന്ദ്രിയാ നുഭവം മുതലായ പ്രതിഭാസങ്ങളെ വ്യക്തമാക്കാ

നാണ് പ്രാചീനഗോത്രവർഗ്ഗക്കാരായ തമിഴർ ഇപ്ര കാരം ഒരു വിചാരധാരയെ വളർത്തി എടുത്തതു തന്നെ. എന്നിട്ടും മെയ്ക്കണ്ടതേവരുടെ പതിമൂന്നാം നൂറ്റാണ്ടിലെ ശിവജ്ഞാനബോധത്തിനു മുമ്പ്, തമി ഴരുടെ ശിവജ്ഞാനബോധം സംസ്കൃതത്തിലെ രൌ രവാഗമത്തിന്റെ ഒരു ഭാഗം മാത്രമായിട്ടാണ് അറി യപ്പെട്ടിരുന്നത്. ശിഷ്യനായ അരുണന്തി ശിവാചാര്യ ർ ശിവജ്ഞാനസിദ്ധി എഴുതി. പിന്നീട് വന്ന 14 പുസ്തകം ഒരുമിച്ച് മെയ്ക്കണ്ടശാസ്ത്രം എന്ന പേരിലറിയുന്നു.

| ഗ്രന്ഥം | ഗ്രന്ഥകാരൻ | കാലം |
|---|---|---|
| 1.തിരുവുണിയാർ | ഉയ്യവന്തതേവനായനാർ | 1048 |
| 2.തിരുകാളിറ്റു പതിയാർ | തിരുക്കടവൂരിലെ ഉയ്യവന്ത തേവർ | 1178 |
| 3.ശിവജ്ഞാന ബോധം | മെയ്ക്കണ്ടതേവർ | 1221 |
| 4ശിവജ്ഞാന സിദ്ധി | അരുണന്തിശിവാചാര്യ | 1253 |
| 5 ഇരുപാവിരു പത്ത് | അരുണന്തി | 1254 |
| 6ഉണ്മൈവിളക്കം | മണവാചകം കടന്താർ | 1255 |
| 7ശിവപ്രകാശം | ഉമാപതിശിവാചാര്യ | 1306 |
| 8 തിപുവരു ട്ടയൻ | ഉമാപതിശിവാചാര്യ | 1307 |
| മേൽ9വീണാവെൻപാ | ഉമാപതിശിവാചാര്യ | 1308 |
| 10പോറ്റിപ്പാറതൈ | ഉമാപതിശിവാചാര്യ | 1309 |
| 11കൊടിക്കവി | ഉമാപതിശിവാചാര്യ | 1310 |
| 12 നെഞ്ചുവിടു തൂതു | ഉമാപതിശിവാചാര്യ | 1311 |
| 13ഉണ്മൈനെറി | ചിക്കളി തതപനാടാർ | 1312 |

| | | |
|---|---|---|
| വിളക്കം | | |
| 14 സങ്കൽപ്പ നിരാകരണം | ഉമാപതിശിവാചാര്യ | 1313 |

മേൽപ്പറഞ്ഞ നാലു ഗ്രന്ഥകാരന്മാരെ സന്താനക്കുറ വരെന്ന് (ആത്മീയഗുരുക്കന്മാർ) വിളിക്കുന്നു. ഇവ രിൽ ഉയ്യവന്തതേവനായനാർ, ഉത്തരേന്ത്യയിലേക്ക് പോകയും, തിരുവിസലൂരിലെ ആളുടൈയതേവർ നായനാരെ അടിമതവത്തിൽനിന്ന് മോചിപ്പിക്കാനായി തിരിച്ച് ദക്ഷിണേന്ത്യയിലേക്ക് വരികയുമുണ്ടായി. തിരുവിശലൂർ ആളുടൈയതേവനായനാരുടെ ശിഷ്യ നായ തിരുക്കടവൂരിലെ ഉയ്യവന്തതേവനായനാർ തിരുക്കളിറ്റുപതിയാർ എന്ന തന്റെ ഗ്രന്ഥം ചിദം ബരം നടരാജനുമുന്നിലെ ആനയുടെ ശിൽപ്പത്തിനു മുന്നിൽ സമർപ്പിക്കയും ആന അതെടുത്ത് നടരാ ജനു കൊടുക്കയും ചെയ്തതായാണ് കഥ. ഉമാപതി ശിവാചാര്യരുടെ ഗുരു അരുണന്തി ശിവാചാര്യരു ടെ ശിഷ്യനാണ് മറൈ ജ്ഞാനസംബന്ധർ. പെറ്റാൻ സാംബനെന്ന അയിത്തക്കാരന് ഇദ്ദേഹമാണ് മുക്തി കൊടുത്തത്.

സൈദ്ധാന്തികരെക്കൂടാതെ ഭക്തിമാർഗ്ഗത്തിലും ധാരാളം പേരുണ്ടായിരുന്നു. 12 തിരുമുറൈ എഴുതിയ ആദ്യത്തെ 7 പേരും പ്രസിദ്ധരാണ്. അപ്പരും സംബന്ധരും സുന്ദരമൂർത്തിനായനാരും (7ആമത്തെ) കഴിഞ്ഞാൽ 8ആമത് തിരുവാചകം എഴുതിയ മാണിക്യവാചകരാണ്. പിന്നത്തെ 9 കവികൾ തിരുവിശൈപ്പാ എഴുതി. ( തിരുമാളി കൈത്തേവർ, ചേന്ദനാർ, കരുവൂർ തേവർ, പൂ ന്തുരുണി, നമ്പി കാടനമ്പി, കന്തർ ആദിത്യർ, വേ ണാട്ടടികൾ,

തിരുവാലി അമുതനാർ, പുരുഷോത്ത മനമ്പി, ചേദിരായർ ഇവരെല്ലാം കേരളത്തിൽനി ന്നാണ് 9ആം കവി തിരുപ്പല്ലാണ്ട് എഴുതിയ ചേന്ദനാരും കേരളീയനാണ്. പത്താമത്തേത് തിരു മൂലരുടെ തിരുമന്തിരം. 11ആമത്തേത് 12 കവിക ളുടേതാണ്. ( തിരുവാലവായ് ഉടൈയാർ, കാരക്ക ൽ അമ്മയാർ ,ഐയ്യടികൾ കാടവര് കോൻ നായ നാർ ചേരമാൻ പെരുമാൾ നായനാർ, കപിലതേവ നായനാർ, പാഷാണതേവനായനാർ, ഇളം പെരുമാ ൻ അടികള്, അതിരവഅടികൾ,പട്ടിണത്തുപിള്ളൈ, നമ്പി ആണ്ടാൻ നമ്പി) ഇവർ 5- മുതൽ 11 വരെ യുള്ള നൂറ്റാണ്ടുകളിലാണ് ജീവിച്ചത്. 12ആമത് ചേക്കിലാറുടെ പെരിയപുരാണമാണ്. ആദ്യത്തെ 11 തിരുമുറകളും ക്രോഡീകരിച്ചത് നമ്പിയാണ്ടാർ നമ്പിയാണ്. തിരുമുറൈ എഴുതിയ 12 കവികളിൽ നാലുപേരെ സമയക്കുറവരെന്ന് വിളിക്കുന്നു. സം ബന്ധർ, തിരുനാവുക്കരശ്(അപ്പർ) സുന്ദരമൂർത്തി, മാണിക്കവാചകർ. ഇവരുടെ കൃതികളെ തമിഴ് വേദമെന്ന് അംഗീകരിക്കുന്നു. സംബന്ധര് സത്പുത്ര മാർഗ്ഗവും അപ്പർ ദാസമാർഗ്ഗവുമാണ് പിൻതുട ർന്നത്. സംബന്ധർ ഏഴാം നൂറ്റാണ്ടിലെ നരസിം ഹപല്ലവൻ ഒന്നാമന്റെ കാലത്ത് ജീവിച്ചു. അപ്പർ മഹേന്ദ്രവർമ്മൻ 1, നരസിംഹവർമ്മൻ 1 എന്നി വരുടെ കാലത്ത്, സംബന്ധരുടെ മുതിർന്ന സമകാ ലീനനായി ജീവിച്ചു. ഇവർ രണ്ടുപേരും അഭിനവ ഗുപ്തന് മുമ്പാണ്. ഹൃദയത്തിൽ പ്രേമവും ആനന്ദവും തുളുമ്പി എല്ലാ ക്ഷേത്രത്തിലും പടിപാ ടി നടന്ന അപ്പർ കടലൂരിലാണ് ജീവിച്ചത്. സുന്ദരർ ഏഴാം നൂറ്റാണ്ടിന്റെ അവസാനവും 8ആം നൂറ്റാ ണ്ടിന്റെ ആദിയിലുമായി നരസിംഹപല്ലവൻ രണ്ടാ മന്റെ കാലത്ത് ജീവിച്ചു. സഖാമാർഗ്ഗം പിന്തുടർന്നു. മാണിക്കവാചകർ 9ആം നൂറ്റാണ്ടിൽ വരഗുണപാ

ണ്ഡ്യ ഒന്നാമന്റെ കാലത്ത് ജീവിച്ചു. സന്മാർഗ്ഗത്തി ലാണ് ചരിച്ചത്. തിരുമൂലർ അദ്വൈതമാർഗ്ഗം അവലംബിച്ച് ഇവരെക്കാളെല്ലാം മുമ്പേ 5ആം നൂറ്റാണ്ടിന്റെ ആദ്യത്തിലാണ് ജീവിച്ചത്.

അപ്പർഃ- കടലൂരിൽ വെള്ളാളസമുദായത്തിൽ പുക ളേനാർക്കും മദനിയാർക്കും മകനായി മരുൾനീക്കി നാർ എന്ന നാമത്തോടെയാണ് ജനനം. ഇദ്ദേഹത്തി ന്റെ കവിതകളുടെ (പതികം) മാധുര്യം കാരണം തിരുനാവുക്കരശരെന്ന് പേരു കിട്ടി. അപ്പരേ എന്ന് ആദ്യം വിളിച്ചത് സംബന്ധരാണ്. മിസ്റ്റിക്ക് കവിത കളാണ് എഴുതിയിരുന്നത്. സഹോദരി തിലകവ തിയാരുടെ വിവാഹം കലിപ്പകയാരുമായി നിശ്ച യിച്ചിരുന്നു. വടക്കുനിന്ന് വന്ന അക്രമികളോട് ഏറ്റുമുട്ടി അദ്ദേഹം വീരമൃത്യു വരിച്ചു. സതി അനുഷ്ഠിക്കാനൊരുങ്ങുന്ന തിലകവതിയോട് അപ്ര കാരം ചെയ്താൽ താനും ജീവിതം അവസാനിപ്പി ക്കുമെന്ന് അനുജനായ മരുൾനീക്കിനാർ പ്രതിജ്ഞ ചെയ്തു. അതിനാൽ തിലകതി സന്യാസം സ്വീകരി ച്ചു.

പിന്നീട് അപ്പർ പാടലീപുത്രത്തിലേക്ക് പോയി, ജൈനമതം സ്വീകരിച്ച് അവിടെ അദ്ധ്യാത്മികാചാ ര്യനായി. ഇതു കേട്ട് നിരാശയോടെ തിലകവതി തിരുഅടികൈയിലേക്ക് പോയി. ശിവക്ഷേത്രത്തിൽ ധ്യാനവും പ്രാർത്ഥനയുമായി അനുജന്റെ വരവു കാത്ത്  കഴിഞ്ഞു..കഠിനമായ വയര്റുവേദനയെ തുടര്ന്ന് ജൈനവസ്ത്രം ഉപേക്ഷിച്ച് അപ്പർ തിരി ച്ചുവന്നു. സഹോദരി നെറ്റിയിൽ ഭസ്മം പൂശിച്ച് ശിവക്ഷേത്രത്തിലേക്ക് കൊണ്ടുവന്നു. ശിവനുമുന്നി ൽ നമസ്കാരം ചെയ്തപ്പോൾ വയറ്റുവേദന മാറി. ജൈനരുടെ രാജാവായ കാടവനോട് ജൈനമഠാധി പതി അപ്പരെ കാണാനില്ലെന്ന് പരാതി കൊടുത്തു. അക്കാലത്ത് കടലൂർ കാടവപല്ലവന്മാരുടെ അധീന തയിലാണ്.   പല്ലവതലസ്ഥാനത്ത് രാജസന്നിധി

യിലെത്തിച്ച അപ്പരെ നിരവധി പീഠനമേൽപ്പിച്ചു. എരിയുന്ന അടുപ്പിലിടുകയും വിഷം ചേർത്ത പാലു കൊടുക്കുകയും ആനയെ കൊണ്ട് ചവിട്ടി ക്കയും കല്ലുകെട്ടി കടലിലിടുകയും ചെയ്തിട്ടും അപ്പർ അത്ഭുതാവഹമായി രക്ഷപ്പെട്ടു. തിരു പ്പതിരുപുലിയൂരിലെ കടൽക്കരയിലടിഞ്ഞ അപ്പരെ രാജാവ് നമസ്കരിക്കയും സ്വയം ശൈവനാവുക യും ചെയ്തു. തിരുമതികയിൽ ഗുണതരവിചാരം എന്ന ശിവക്ഷേത്രം പണിതു. അപ്പർ ചിദംബര ത്തും ശീർകാഴിയിലും ചെന്ന് തേവാരപ്പതികം പാടി. തിങ്കളൂരിൽ അപ്പുടി അടികളുടെ മകനെ മൂർഖൻ കൊത്തിയ വിഷബാധയിൽനിന്ന് രക്ഷിച്ചു. തിരുവാനൈനെല്ലൂർ, തിരുവാമത്തൂർ,തിരുക്കോ വിലൂർ, തിരുപ്പെണ്ണാകടം ശിവക്ഷേത്രങ്ങൾ സന്ദ ർശിച്ചു. തിരുത്തുംഗനൈ മഠത്തിലെത്തി. ഹേ, അർദ്ധനാരീശ്വരാ, ഈ ശരീരം ഇനിയും ധരിക്ക ണമെന്ന് എനിക്കാഗ്രഹമില്ല. നിന്റെ ത്രിശൂലത്താൽ നിന്റെ നന്ദിചിഹ്നം എന്റെ മേൽ കൊത്തുക. എന്ന് പാടിയ ഉടനെ ശിവഗണം ആ മുദ്ര തോളത്ത് പതിപ്പിച്ചു. പിന്നീടാണ് സംബന്ധരെ കാണാൻ ശീർകാഴിക്ക് പോയത്. ഒരിക്കൽ തഞ്ചാവൂരിലെ തിരുപ്പൂന്തിരുത്തി(തിരുപ്പൂണിത്തുരുത്തി)യിലേക്ക് സംബന്ധർ പല്ലക്കില് അപ്പരെ കാണാൻ പോയി. അപ്പരെവിടെ എന്ന ചോദ്യത്തിന്, ഞാനിവിടെ പല്ലക്കു ചുമക്കുന്നുണ്ട് എന്ന് മറുപടി കിട്ടി. ഉടനെ പല്ലക്കില് നിന്നിറങ്ങി അപ്പരെ ആശ്ലേഷിച്ചു.

അപ്പർ തിരുച്ചട്ടിമുറ്റത്ത് പതികം പാടി. ആ താമര പ്പാദം  അടിയന്റെ ശിരസ്സിൽ വെക്കണേ എന്ന് അഭ്യർത്ഥിച്ചു. അശരീരി കേട്ടു, തിരുനല്ലൂരിലേക്ക് വരൂ. അവിടെ വെച്ച് ശിവപാദം ശിരസ്സിൽ പതി ച്ചു. പിന്നെ തിരുവെബാർ, തിരുക്കടവൂർ, മിലാ ലൈ എന്നിവിടങ്ങളിലേക്ക് പോയി. മിലാലൈയിൽ

ക്ഷാമകാലമായിരുന്നു. ശിവൻ സംബന്ധരുടേയും അപ്പരുടേയും സ്വപ്നങ്ങളിൽ വന്നു. എല്ലാവർക്കും ഭക്ഷണം കൊടുക്കാനുള്ള സ്വർണ്ണനാണ്യങ്ങൾ കൊടുത്തു. വളരെ കാലമായി അടച്ചിട്ട തഞ്ചാവൂരിലെ വേദാരണ്യക്ഷേത്രം രണ്ടുപേരും കൂടി സന്ദർശിച്ചു. ജൈനമതപ്രഭാവത്താൽ ജനം വേദപഠനം നിർത്തിയിരുന്നു. ക്ഷേത്രം അടച്ചിടേണ്ടിവന്നിരുന്നു. അപ്പർ പാടി വാതിൽ തുറപ്പിക്കുകയും സംബന്ധർ പാടി തുറപ്പിക്കുകയും ചെയ്തു. ഒരിക്കൽ അപ്പര്ക്ക് തീർത്ഥാടനവേളയിൽ വിശപ്പും ദാഹവും തോന്നി. ശിവൻ പഴത്തോട്ടവും തീർത്ഥജലാശയവും ഉണ്ടാക്കി. അപ്പരുടെ കൈലാസയാത്രയിൽ കാൽ വിണ്ടുകീറി. അശരീരി കേട്ടു, അപ്പരേ ഉണരുക, ഈ കുളത്തിൽ കുളിക്കുക, എന്നേയും കൈലാസത്തേയും തിരുവാരൂരിൽത്തന്നെ കാണുക.കുളിച്ചുകേറിയ അപ്പർ എല്ലായിടത്തും ശിവശക്തി തന്നെ ദർശിച്ചു. തിരുവാരൂരിനടുത്ത് പൂംപുകലാറിൽ ശിഷ്ടകാലം കഴിച്ചുകൂട്ടി. ശിവക്ഷേത്രത്തില് ധ്യാനം ചെയ്യുമ്പോൾ കാലിനടിയിൽ സ്വർണ്ണവും വൈരവും പ്രത്യക്ഷപ്പെട്ടു. പ്രലോഭിതനാകാതെ ധ്യാനം തുടർന്നു. ശിവനിൽ ലയിച്ചു.

ഇവിടെ ചില കാര്യങ്ങൾ ശ്രദ്ധിക്കണം. അപ്പരുടെ കാലത്തിനു മുമ്പുതന്നെ ശൈവസിദ്ധാന്തവും ക്ഷേത്രങ്ങളും തമിഴകത്ത് പോപ്പുലറാണ്. അപ്പരുടെ കാലത്ത് പരക്കാനാരംഭിച്ച ജൈനമതത്തെ അദ്ദേഹം തുടച്ചുനീക്കിയത്, വാളാലല്ല, ശൈവഭക്തിയും തത്വചിന്തയും കൊണ്ടാണ്. അദ്ദേഹം പറഞ്ഞു, ബ്രാഹ്മണരുടെ അപൂർവ്വരത്നമാണ് വേദാംഗങ്ങളോടുകൂടിയ വേദം. ശൈവരുടെ അപൂര്വ്വരത്നമാണ് പഞ്ചാക്ഷരി. അദ്ദേഹത്തിന്റെ 300 കവിതകൾ ( 12 ൽ 3 പുസ്തകം) തിരുമുറൈയിൽ പെടുന്നു.

ശൈവാദ്വൈതം അപ്പരുടെ വാക്കുകളിൽ ഇപ്രകാര
മാണ്:- എല്ലാം ശിവന്റെ വ്യക്തരൂപം തന്നെയാണ്.
ശിവൻ നാരായണനാണ്. ബ്രഹ്മാവും നാലു വേദ
വുമാണ്. ഏറ്റവും പവിത്രവും പുരാതനവും പൂ
ർണ്ണവുമാണ്. ഇതെല്ലാം ശിവനാണ്, എന്നാലിതൊ
ന്നും ശിവനല്ല. നാമരൂപങ്ങളില്ലാത്ത ജന്മമരണ
ങ്ങളില്ലാത്ത അനാമയമായ അവൻ സർവ്വവ്യാപി
യാണ്, അലൌകികമാണ്. സംഗീതത്തിലെ രാഗവും
പഴത്തിലെ മധുരവും മനസ്സിലെ വിചാരധാരയും
കണ്ണിലെ ഒളിയും ശിവനാണ്. അവൻ സ്ത്രീയല്ല,
പുരുഷനുമല്ല. അവന് അളവുകളില്ല, പരിമിതിക
ളില്ല. ഇന്ദ്രിയങ്ങളെ നിയന്ത്രിച്ച് ധ്യാനിക്കുക. യോ
ഗവും ജ്ഞാവവും ശീലിക്കുക. ജീവാത്മാവിനെ
പരമാത്മാവിൽ ലയിപ്പിക്കുക. ജീവിതമെന്ന തിരി
യിൽ ജ്ഞാനദീപം കൊളുത്തി, അന്വേഷിച്ചാൽ
അവനെ ദർശിക്കാം. സ്വന്തം മനസ്സിലെ വിളക്കിന്
ധ്യാനം നെയ്യാണ്. ശരീരം ആ വിളക്ക് കൊളുത്തി
വെച്ച വീടും. സത്യമാണ് കലപ്പ. അതിനാൽ ഉഴുത്
ജ്ഞാനതൃഷ്ണയുടെ വിത്ത് വിതക്കുക. അസത്യമെ ന്ന
കള നീക്കുക. ക്ഷമ എന്ന ജലത്താൽ നനക്കുക.
അന്തർമുഖമായി, സ്വയം നിരീക്ഷിച്ച് അപഗ്രഥി
ച്ച്,തന്നെ പരിശോധിക്കുക. യമനിയമത്തോടെ
സദാചാരത്തെ വേലിയാക്കുക. തീർച്ചയായും
ശിവാനന്ദമെന്ന ഫലം ലഭിക്കും. ശരീരം ശിവക്ഷേ
ത്രം. മനസ്സ് ആരാധകൻ. സത്യം പരിശുദ്ധി. മനസ്സി
ന്റെ രത്നം ശിവലിംഗം. പ്രേമം നെയ്യും പാലും.
ഇപ്രകാരം ശിവപൂജ ചെയ്യുക. മനസ്സിനെ ഏകാഗ്ര
മാക്കി, പഞ്ചാക്ഷരധ്യാനം ചെയ്യാതെ ശിവസായൂ ജ്യം
കിട്ടുകയില്ല. ശിവപാദം ശാശ്വതാനന്ദത്തിന്റെ
നിത്യക്ഷേത്രമാണ്.

സംബന്ധരും മധുരയിൽ വെച്ചുള്ള തർക്കത്തിൽ
ജൈനപണ്ഡിതരെ തോൽപ്പിച്ച് ശൈവാദ്വൈതം പു

നർസ്ഥാപിച്ചു.ഇവർക്കുമുമ്പാണ് മാണിക്യവാചക കാലം (650-682) ഇദ്ദേഹം ചിദംബരത്തുവെച്ച് ബുദ്ധമതക്കാരുടെ പണ്ഡിതഗുരുവെ ചർച്ചയിൽ തോൽപ്പിച്ചു. ബുദ്ധമതാനുയായിയായ രാജാവ് മൂകയായ തന്റെ മകളെ സംസാരിപ്പിച്ചാൽ താനും നാടും ശൈവമതാനുസാരികളാവാമെന്ന് പറഞ്ഞു. മാണിക്യവാചകരുടെ ചോദ്യങ്ങൾക്കെല്ലാം കുട്ടി ഉത്തരം പറഞ്ഞു. എല്ലാവരും ബുദ്ധമതം ഉപേ ക്ഷിച്ചു. ശിവൻതന്നെ ബ്രാഹ്മണരൂപത്തിലെത്തി തിരുവാചകം മുഴുവനും എഴുതിവെച്ചു. മാണിക്യ വാചകർ ആവർത്തിച്ച്, തിരുച്ചിററമ്പലമുടൈയാൻ എഴുതിവെച്ചത് എന്നാണ് തിരുവാചകത്തിലുള്ളത്. ചിത്സഭയിലെ പഞ്ചാക്ഷരസോപാനത്തിൽ അത് വെച്ചു. 32ആം വയസ്സിലാണ് മാണിക്യവാചകർ ശിവപാദം ചെർന്നത്.

തിരുമൂലനായനാരുടെ തിരുമന്തിരം

ഒന്റേ മതമും ഒരുവനേ ദൈവമും എന്ന തമിഴ് മൊഴിയാണ് ശ്രീനാരായണഗുരുവിന്റെ ഒരു ജാതി ഒരു മതം ഒരു ദൈവം എന്ന വാക്കിന്റെ ഉറവിടം. നേരത്തേ പറഞ്ഞ ശിവയോഗികളെക്കാളെല്ലാം മുമ്പാണ് ഈ അദ്വൈതശിവയോഗിയുടെ കാലം. അഞ്ചാം നൂറ്റാണ്ടിന്റെ ആദ്യത്തിലാണ് കാലം. കാ ശ്മീരശൈവാദ്വൈതസ്ഥാപകനായ അഭിനവഗുപ്ത ന്റെ 400 വർഷം മുമ്പ്.

ഇദ്ദേഹത്തിന് നന്ദിയുടെ അനുഗ്രഹം നേരിട്ടുകിട്ടിയ ശേഷം , പൊതിഗൈ മലയിലെ അഗസ്ത്യമുനിയെ കാണാനായി കൈലാസത്തിൽനിന്ന് വന്നു എന്ന് ഐതിഹ്യം. അപ്രകാരമാണെങ്കിൽ അഗസ്ത്യമുനി യുടെ കാലമാണ് ഇദ്ദേഹത്തിന്റെ കാലവും എന്ന് നിർദ്ധാരണം ചെയ്യേണ്ടിവരും. ഇദ്ദേഹം സന്ദർശിച്ച ക്ഷേത്രങ്ങളെല്ലാം ഇദ്ദേഹത്തിനു മുമ്പേ ഉള്ളവയാ

ണെന്നും. . കേദാർനാഥ്,നേപ്പാൾ, അവിമുക്തം, വിന്ധ്യൻ, കാശി,കാളഹസ്തി, തിരുവാലങ്കാട്, കാഞ്ചീപുരം, തിരുപ്പതികൈ, ചിദംബരം, പെരുമ്പറ്റ പുലിയൂർ ക്ഷേത്രങ്ങളെല്ലാം സന്ദർശിച്ച ശേഷമാണ് ഇദ്ദേഹം ആവടുതുറൈയിലെത്തിയത്. ശാത്തനൂരിലെ മൂലനെന്ന ഇടയന്റെ മരണത്തിൽ ഖേദിച്ച് കരയുന്ന പശുക്കളെ കാവേരീതീരത്തുവെച്ച് കണ്ടു. കരുണ തോന്നിയ അദ്ദേഹം മൂലന്റെ ശരീരത്തിലേക്ക് പ്രവേശിച്ച് പശുക്കളെ ശാന്തരാക്കി , നയിച്ചു. ിവപെരുമാൻ അദ്ദേഹത്തിന്റെ ശരീരം ഒളിപ്പിച്ചു വെച്ചു. ആവട്ടുറൈയിൽ വെച്ച് അദ്ദേഹം ശൈവസിദ്ധാന്തം മുഴുവനും 3000 ശ്ലോകത്തിൽ പാടി എഴുതിവെച്ചു. സംസ്കൃതശൈവാഗമം അദ്ദേഹം തമിഴിലാക്കി. തന്നില് ശിവൻ ഏൽപ്പിച്ച ദൌത്യം പൂർത്തിയാക്കി അദ്ദേഹം കൈലാസത്തിലേക്ക് തിരിച്ചുപോയി.

രാജയോഗത്തിലെ അഷ്ടാംഗം പാലിച്ചാലുള്ള ഫലം തിരുമൂലർ ഇപ്രകാരം പറഞ്ഞു:- ഉമയുടെ പ്രീതിയാൽ യമം കൊണ്ട് അമരാപതിയും,നിയമം കൊ ണ്ട് ശിവപാദം നേടിയും തീരും. ആസനത്താൽ നാദശ്രവണം നേടും. പ്രാണായാമത്താൽ ശിവതുല്യമായി ദേവസ്തുതി കേൾക്കും. ധ്യാനത്താൽ രുദ്ര, ഇന്ദ്ര,ബ്രഹ്മ,വിഷ്ണുലോകവും ധാരണയാൽ ബ്രഹ്മ വിഷ്ണുലോകവും നേടും. സമാധിയിൽ തത്പദം ലഭിക്കും. ഈ യോഗമാർഗ്ഗമാണ് തിരുമൂലർ തന്റെ അദ്വൈതശൈവസിദ്ധാന്തത്തിൽ പറഞ്ഞത്. വളരെ കാലം കഴിഞ്ഞാണ് അഭിനവഗുപ്തന്റെ ശൈവാദ്വൈതം യോഗമാർഗ്ഗത്തെ ക്രിയക്കും ചര്യക്കും മുകളിലായി സ്വീകരിക്കുന്നത്. തിരുമൂലരുടെ അദ്വൈതത്തിൽ ഏത് ഇഷ്ടദേവതയെ ധ്യാനിച്ചാലും തത്പദം ലഭിക്കും. ശിവനെ മാത്രമല്ല എന്ന വിശാലമായ കാഴ്ച്ചപ്പാടുണ്ട്. ഇത് കൈമോശം വരുമ്പോ

ളാണ് അനർത്ഥം വരുന്നത്. കാശ്മീരിശൈവിസത്തി ൽ ഇത് സംഭവിച്ചതായും യമനിയമാദികളെല്ലാം ഉപേക്ഷിച്ച് ശിവയോഗികൾ സദാചാരവും ഉപേ ക്ഷിച്ചതായി കൽഹണന്റെ രാജതരംഗിണി മാത്രമല്ല, അഭിനവഗുപ്തന്റെ ശിഷ്യനും ബന്ധുവുമായ ക്ഷേ മരാജനും സാക്ഷ്യപ്പെടുത്തുന്നുണ്ട്.

12ആം നൂറ്റാണ്ടിൽ മാത്രമാണ് കർണ്ണാടകത്തില് ബസവരാജനെന്ന ബസവേശ്വരന്റെ (ബസവണ്ണ) വീരശൈവാചാരം ഉണ്ടാവുന്നത്. അതിന്നുമുമ്പ് വീരശൈവിസം തെക്കേ ഇന്ത്യയിൽ ഇല്ല.

ശിവഭക്തന്മാർ:

സാഗരം പോലെ ഗഹനവും ഹിമവാൻപോലെ അചലവും ഉത്തുംഗവും, മഞ്ഞുതുള്ളിപോലെ പവിത്രവും ആണ് അദ്വൈതം. അതിലേക്ക് വഴി കാട്ടി അഥവാ ഗുരു വേണം. ചിതറിയ കല്ലും കക്കയും ചില്ലും പെറുക്കി നടക്കുന്നവർക്ക് സദ്ഗു രുവിനെ ലഭിക്കാറില്ല. അവർ അദ്വൈതജ്ഞാനത്തെ അന്വേഷിക്കാറുമുല്ല. അദ്വൈതികൾക്ക് ജാതിമതഭേദ മില്ല. സർവ്വത്ര സമദർശികളാണ്.

പാരമ്പര്യമായി ചിലരെ ശിവഭക്തരും അദ്വൈതിക ളുമായി പറയാറുണ്ട്. മാർക്കണ്ഡേയമുനി, ഋഷഭ യോഗി, ഗന്ധർവ്വരാജാവായ പുഷ്പദന്ത(ശിവമഹി മ്നാസ്തോത്രം) ഇവർക്കുശേഷമാണ് കണ്ണപ്പനായ നാരുടെ നാമം സ്മരിക്കുന്നത്. തിണ്ണനാരെന്നാണ് യഥാർത്ഥനാമം. അദ്ദേഹം ഉതുപ്പൂരിലെ വ്യാധ(വേ ട)രാജാവായ നാഗന്റെ മകനായിരന്നു. കാളഹസ്തി യില് പന്നിവേട്ട കഴിഞ്ഞ് കുടുമിമലത്തേവരെ കാണാൻ പോകാമെന്ന് വേടസംഘത്തിലെ ഒരാൾ പറഞ്ർു. അവിടെ വെച്ച് ശിവലിംഗം കണ്ടതോ ടെ തിണ്ണനാരുടെ സ്വഭാവത്തിൽ വലിയ മാറ്റം വന്നു. ശിവലിംഗത്തിന്റെ കണ്ണിൽനിന്ന് രക്തം ഒഴുകുന്നത്

നിർത്താനായി സ്വന്തം കണ്ണ് പറിച്ചെടു ത്തതോടെ കണ്ണപ്പനെന്ന പേരു കിട്ടിയതായി ഐെ തിഹ്യം.

തിരുച്ചെറ്റംകുടി പരംജ്യോതിയാരെന്ന ചോളസൈ ന്യാധിപൻ ആ പദവി ഉപേക്ഷിച്ച് ശിവഭക്തർക്ക് ഭോജനം നൽകാനാരംഭിച്ചു. നകന് ശീരളൻ. ശിവൻ ഭൈരവവേഷത്തിലെത്തി, ഭോജനമായി 5 വയസ്സാ യ കുട്ടിയുടെ മാംസം ചോദിച്ചു. ശീതളനെ അദ്ദേ ഹത്തിന് പാചകം ചെയ്തു കൊടുത്തു. ഭക്ഷണ ത്തിനിരുന്നപ്പോൾ ഭൈരവൻ ഇവിടത്തെ കുട്ടിയെ ക്കൂടി വിളിക്കൂ എന്ന് പറഞ്ഞു. കുട്ടിയെ അദ്ദേ ഹം തന്നെ പേരെടുത്ത് വിളിച്ചപ്പോൾ കുട്ടി ഓടിവന്നതായി ഐതിഹ്യം. ഈ ഭക്തനെയാണ് തിരുത്തൊണ്ടെനായനാരെന്ന് പറയുന്നത്. കാരക്ക ലിലെ ധനദത്തന് പുനിതവതി എന്നമകളുണ്ടായിരു ന്നു (കാരക്കലമ്മ). ഭർത്താവ് പരമദത്തൻ നാഗപട്ട ണത്തിലെ കച്ചവടക്കാരനായിരുന്നു. ജീവിതം അതി ഥിദേവോ ഭവഃ എന്നതനുസരിച്ചായിരുന്നു. ശിവ യോഗി കൊടുത്ത രണ്ട് മാങ്ങകളിലൊന്ന് പുനിത വതി വിശന്നുവന്ന ഒരാൾക്ക് കൊടുത്തു. ഭർത്താ വ് ചോദിച്ചപ്പോൾ ദിവ്യശക്തി കൊണ്ട് രണ്ടാമ തൊന്ന് ഉണ്ടാക്കിക്കൊടുത്തു. ഭാര്യയിൽ ദേവതാം ശം കണ്ട ഭർത്താവ് അവളെ ഉപേക്ഷിച്ച് പോയി. പുനിതവതി കൈലാസത്തിലേക്ക് യാത്ര പോയി. ദൂരെനിന്ന് അവളെ കണ്ട ഉമ ആരാണ് ഈ സ്ത്രീ എന്ന് ചോദിച്ചപ്പോൾ ശിവപെരുമാൻ അതാണെന്റെ അമ്മ എന്ന് പറഞ്ർു. ശിവന്റെ അമ്മയായി കാരക്കലമ്മ അറിയപ്പെടുന്നു.

63 നായനാന്മാരാണ് പ്രസിദ്ധരായ ശിവഭക്തർ. നെടുമാരൻ,കണ്ണപ്പൻ, ശിരുത്തൊണ്ടനായനാർ, അപ്പുടി അടികൾ, മുരുകനായനാർ, തിരുനീലകണ്ഠ യാഴ്പ്പാണർ, കുങ്കുലിയക്കലയ, ഗണനാഥ, ചേര മാൻ പെരുമാൾ, സോമശിമാര, ഇവരെല്ലാം പ്രസി ദ്ധരാണ്.

ചിദംബരത്തെ കുശവനാണ് തിരുനീലക ണ്ഠ,
ചിന്നാറിലെ കള്ളുചെത്തുകാരനാണ് ഏനാദി.
ദോബിയാണ് തിരുക്കുറിപ്പുതൊണ്ടർ. മുക്കുവനാമ്
അടിപട്ടനായനാർ. നെയ്ത്തുകാരനാണ് നേശനായ
നാർ. ഇയർപകൈ നായനാർ ശിവൻ വന്നു ചോദി
ച്ചപ്പോൾ ഭാര്യയോപ്പോലും ദാനം ചെയ്തു. എറി പട്ട
നായനാർ ശിവകം ആണ്ടാരുടെ ഉദ്യാനത്തിലെ പൂ
നശിപ്പിച്ച ആനയേയും വേറെ 5 പേരേയും വധിച്ചു.
ശിവൻ അവരെ ജീവിപ്പിച്ചുകൊടുത്തു.
മൂർത്തിനായനാർ മധുരയിലെ ശിവന് ചന്ദനം
കൊടുത്തു. അറിവത്തായ നായനാരെക്കുറിച്ച് ഐ
തിഹ്യമൊന്നും കേട്ടിട്ടില്ല.പറയനായ നന്ദനാരുടെ
കഥ  പ്രസിദ്ധമാണ്. നമിനനന്ദി അടികൾ വെള്ളം
കൊണ്ട് വിളക്ക് കത്തിച്ചിരുന്നു. ചെറുത്തുണൈ
നായനാർ, ശിവനുള്ള പൂ മണത്തുനോക്കിയ കുറ്റ
ത്തിന് കലരുങ്കനായനാരെന്ന രാജാവിന്റെ പത്നി
യുടെ മൂക്ക് മുറിച്ചു. കലികമ്പനായനാർ, കലിയനാ
യനാർ,കനമ്പുല്ലനായനാരെന്നിവരുടെ നാമവും
കേൾക്കുന്നു. ഇവരെല്ലാം ഭക്തിയാലാണ് പ്രസിദ്ധ
രായത്. ശൈവസിദ്ധാന്തമോ ശൈവാഗമമോ  ശൈ
വാദ്വൈതമോ പ്രചരിപ്പിച്ചിട്ടല്ല അഗ്നിലിംഗരൂപമാ യ
അരുണാചലേശ്വരത്ത് (തിരുവണ്ണാമല) ഇടയക്കാ
ടരും അരുണഗിരിനാഥരും ജീവിച്ചു. 5 ഭൂതലിംഗ
ക്ഷേത്രം തമിഴകത്ത് ഉണ്ട്. കാഞ്ചീപുരം (പൃഥ്വി),
ജംബുകേശ്വരം (ആപസ്സ്),തിരുവണ്ണാമല (അഗ്നി),
കാളഹസ്തി(വായു) ചിദംബരം (ആകാശം). പഞ്ച
ത്രികോണരൂപത്തിന്റെ 5 മുനകളാണ് പഞ്ചഭൂതക്ഷേ
ത്രം.മദ്ധ്യഭാഗം തേജസ്സ് തത്വമാണ്. ധ്യാനതപസ്സിന്റെ
അഗ്നി അവിദ്യയെ നീക്കി ജീവന് താൻതന്നെ ശിവ
നെന്ന ഭാവം തരുന്നു എന്നതിന്റെ സിംബലാണ് 5
ക്ഷേത്രം. അതായത്, ക്ഷേത്രതത്വത്തിലൂടെയാണ്
ശിവതത്വം തമിഴകം പറയുന്നത്.

വേദാന്തി അഗ്നിർവൈ വാക് (അഗ്നിയാണ് വാക്ക്), അതാണ് ബ്രഹ്മം എന്ന് പറയുന്നു. ഇതേ തത്വം ശിവാഗ്നിയിലും കാണുന്നു. പഞ്ചമൂർത്തികൾ പകലോ രാത്രിയോ അല്ലാത്ത സമയത്ത്, സൂര്യചന്ദ്രന്മാ ർ ഒരുമിച്ച് ജ്വലിക്കുന്ന സന്ധ്യാനേരത്ത് ഒന്നാകു ന്നു. 16 നാഴിക ദൂരം വരെ കാണുന്ന പ്രകാശം ബ്രഹ്മത്തിന്റെ പൂർണ്ണഷോഡശകലയാണ്. നിർവ്വിക ല്പ്പസമാധിയിൽ ലയിച്ച യോഗിയുടെ ശിരസ്സിനുപ രിയുള്ള പ്രകാശവലയം അരുണാചലത്തിനുപരി ഉണ്ടെന്നാണ് സങ്കൽപ്പം. തിരുവണ്ണാമല ശിവരൂ പമായിട്ടാണ് വിചാരിക്കുന്നത്. ഇതിന്റെ പ്രതീക മായി കാർത്തികപൌർണ്ണമിക്ക് വിളക്ക് തെളി യിക്കുന്നു. മലയിലെ ഒരു കുഴിയിലാണ് നെയ്യ് നിറക്കുന്നത്. കർപ്പൂരവും നിരക്കും. അതിലാണ് തിരി തെളിയിക്കുന്നത്. ആ വെളിച്ചം 16 മൈൽ ദൂരം വരെ കാണും. 3 മാസം തുടർച്ചയായി ജ്വ ലിക്കും. ഇത് കാണുന്നവർക്ക് പുനർജന്മമില്ല എന്ന് വിശ്വാസം. ശിവജ്ഞാനത്തിൽ സകലമലവും എരി യുന്നു. സകലത്തേയും പ്രകാശിപ്പിക്കുന്ന ശിവാ ഗ്നിയുടെ സിംബലാണ് കാർത്തികദീപം.

ജ്ഞാനസ്വഭാവം

ജ്ഞാനം ഗുണമോ ക്രിയയോ സംബന്ധമോ എന്ന ചോദ്യം എന്നും പ്രസക്തമാണ്.ശൈവസിദ്ധാന്തം അതിനെ ഗുണമായി കരുതുന്നു.

ഞാൻ ഒരു പുസ്തകം കാണുന്നു. ഞാനെന്നത് ജ്ഞാതാവ്. പുസ്തകം ജ്ഞേയം. എന്റെ അറിവ് ജ്ഞാനം. ഞാനും അറിയപ്പെടേണ്ടതും വേറെയാണെങ്കിൽ കാന്റും ദെക്കാർത്തും മറ്റും വിചാരിച്ച പോലെ ഒരു കാരണക്രിയ അതിന്റെ ബോധം വരും,

അപ്പോൾ ജ്ഞാനം അറിയുന്നവന്റെ ആപേ
ക്ഷികജ്ഞാനമാവും.

യാൻ കടന്തേൻ എന്റ് അനുഭവം അവ്വാത്മവിജ്ഞാ നേ നികൽത്തല് കാട്ടിയലൈവൈയാനേ അറിയപ്പെടുതലിൽ അഞരിതർക്കുന്നമുതൈ ത്തെൻപാടു പെറപ്പെട്ടതു.

ആന്മാ അരിതർക്കുനമുതൈണെൻപടു മേർക്കാട്ടിനാം.

ഈ പുസ്തകത്തെ കാണുന്നവൻ ഞാനാണ്. അപ്പോൾ പുസ്തകം പുറത്തല്ല, എന്റെ ബോധ ത്തിലാണ്. വേറെ വസ്്ുവല്ല. ബോധം എന്റെ ആത്മഗുണമാണ്. ആ ബോധത്തിൽ പുസ്തകത്തെ, പുസ്തകത്തിലുള്ള ജ്ഞാനത്തെ, ഞാനറിയുകയാണ്. അവ വെവ്വേറെയല്ല. എന്റെ ബോധമെന്ന ശിവശ ക്തിപ്രകാശത്തിലാണ് ഞാനീ പ്രപഞ്ചത്തെ അറിയു ന്നത്.

ജ്ഞാനം

| അനുഭവം | സ്മൃതി |
|---|---|
| അയഥാർത്ഥം<br>യഥാർത്ഥം | അയഥാർത്ഥം<br>യഥാർത്ഥം |

അനുഭവം

അയഥാർത്ഥം യഥാർത്ഥം

1 സംശയം, 1 നിർവ്വികൽപ്പം

2 വിപര്യയം 2. സവികൽപ്പം

3.ശിവാനുഭവം

ആപേക്ഷികതയുടെ കാരണം വ്യക്തിയുടെ ജ്ഞാനാനുഭവത്തിലുള്ള ഏറ്റക്കുറവാണ്. എന്റെ ബോധവും ശിവാനുഭവബോധവും ഏകമേവാദ്വിതീയമാവുമ്പോൾ ആപേക്ൽ◌ികത ഇല്ല, പാരമാർത്ഥികമേ ഉള്ളു.

സ്വപനദർശനജ്ഞാനം

സ്വപ്നദർശനം കൊണ്ടു ലഭിക്കുന്നത് ജ്ഞാനമല്ല, മുമ്പ് കഴിഞ്ഞതിന്റെ ഒരു സ്മൃതിയോ സങ്കൽപ്പ മോ ആണെന്ന് പലരും പറയാറുണ്ട്. ഇതിന്റെ യഥാർത്ഥസ്വഭാവം ഭദവദ്ഗീതാഭാഷ്യത്തിലും (സൌവർണ്ണം) ഉപനിഷദ് സ്വാദ്ധ്യായത്തിലും (സുധാസിന്ധു) മറ്റു പല പുസ്തകങ്ങളിലും ഞാൻ വിശദീകരിച്ചുകഴിഞ്ഞു. സ്മൃതിയുടേയോ സങ്കൽപ്പപ്രതിഭയുടേയോ സ്വഭാവം തോന്നിക്കുന്ന ഈ ബോധഗ്രഹണം. എങ്ങനെ സംഭവിക്കുന്നു. ആദ്യം ഓർക്കേണ്ടത് ഓർമ്മയും സങ്കൽപ്പവും ജാഗ്രത്തിലാണ് സംഭവിക്കുന്നത്, അവ സംഭവിക്കാൻ ഇന്ദ്രിയവും മനസ്സും പ്രവർത്തിക്കണം എന്നാണ്.  എന്നാൽ സ്വ പ്നം ജാഗ്രത്തിലല്ല, സംഭവിക്കുന്നത്, ഇന്ദ്രിയങ്ങ ളോ അവയുടെ വിഷയങ്ങളോ അപ്പോൾ പ്രവർത്തിക്കുന്നില്ല. അവക്ക് സ്വപ്നത്തിന്മേൽ നിയന്ത്രണവുമില്ല. സ്മൃതി അഥവാ ഓർമ്മയിൽ മനസ്സ് ഭൂതകാലം, വർത്തമാനകാലം ഇവക്കിടയിലാണ് പ്രവർത്തിക്കുന്നത്. നേരത്തേ കണ്ട ഒന്നിനെ അഥവാ കേട്ട ഒന്നിനെ മാത്രമേ സ്മൃതിക്ക് അറിയാനാ വൂ. സ്വപ്നവും സങ്കൽപ്പവും അങ്ങനെയല്ല. മുമ്പു നടന്നതും ഭാവിയിൽ വരാനിരിക്കുന്നതും അടുത്തും അകലെയുമുള്ള സകലവും അറിയാനാവുന്ന സ്വപ്നം സ്മൃതി മാത്രമല്ല, വരാനിരിക്കുന്ന പ്രവചന വും കൂടിയാണ് എന്നാൽ ആണവമലത്തിന്റെ പ്ര ഭാവം കുറഞ്ഞവരിൽ മാത്രമാണ് സ്വപ്നഗ്രഹണം സത്യമായി കാണുന്നത്. മുന്നിലോ പിന്നിലോ ഉള്ള

കാലത്തിൽ എത്ര ദൂരം കൂടിയാലും അത് സത്യ മായിരിക്കും. ആണവമലം കൂടിയവരിൽ സ്വപ്നം സത്യമാവുകയില്ല. സൂക്ഷ്മശരീരത്തിന്റെ ബാഗമായ മനസ്സാണ് സ്വപ്നദര്ശനത്തിനും യോഗദർശനത്തി നും ഹേതു. നൈയായികർ സ്വപ്നഗ്രഹണം അസത്യമെന്ന് കരുതി. ശങ്കരാചാര്യരുടെ അദ്വൈ തചിന്ത അത് സുഖദുഃഖങ്ങളുണ്ടാക്കുന്നു എന്നും സ്മൃതിഗ്രഹണം പോലെയാണെന്നും കരുതി. മാത്ര മല്ല, ജാഗ്രല്ലോകവും സ്വപ്നലോകവും ഒരുപോലെ സ്വപ്നമാണെന്നും പറഞ്ഞു, എന്നാലദ്ദേഹം സ്വപ്ന ദർശനത്തിന് യോഗദർശനത്തോടുള്ള സാമ്യം നോ ക്കി അത് ഇന്ദ്രിയാതീതമായ സത്യദർശനമാണെന്നും ഗ്രഹിച്ചു. ഈ ചിന്തയിലാണ് ശിവയോഗിമാരും സ്വപനം സത്യമാവാമെന്ന് പറയുന്നത്. സ്വപ്നത്തി ലും , ഇന്ദ്രിയങ്ങളെയെല്ലാം തിരസ്കരിച്ച് ആത്മാ വ് തന്റെ സ്വാഭാവികസ്ഥിതിയിലാണ് ദർശിക്കുന്ന ത്. പ്രത്യേകിച്ചു സുഷുപ്തി, യോഗസമാധി അവ സ്ഥകളിൽ.

ശിവാനുഭവജ്ഞാനം

മായയിൽനിന്നുണ്ടായ ഇന്ദ്രിയങ്ങളേയും അന്തഃക രണങ്ങളേയും ആത്മാവ് ഉപേക്ഷിച്ച് പെറ്റ നിലയി ൽ (തന്റെ സ്വഭാവനില) വസ്തുഗ്രഹണം ചെയ്യുന്നു. മുക്തിനിലയിൽ ഇന്ദ്രിയങ്ങളോ അന്തഃകരണമോ ഇല്ല. എന്നിട്ടും ശിവാനുഭവം സാധിക്കുന്നു. സ്ഫടി കത്തിനടുത്ത് വെച്ച പുഷ്പം സ്ഫടികത്തിനു നിറം കൊടുക്കുന്നപോലെ സ്വരൂപലക്ഷണത്താൽ ആത്മൻ ഗ്രാഹ്യവസ്തുവിന്റെ സ്വബാവം തന്നിലും പ്രതിബിംബിപ്പിക്കുന്നപോലെയാണ് ശിവാനുഭവം. ശിവന്റെ അഷ്ടഗുണവും ആത്മാവിൽ പ്രകടമാവു മ്പോളാണ് ശിവാനന്ദാനുഭവം. ഈ ശിവജ്ഞാനം എന്ന ആത്മജ്ഞാനം മനസ്സിനും വാക്കിനും അതീത മാണ്. . ശിവം അഥവാ ബ്രഹ്മം ഉപാധികളില്ലാ തെ

നിർവ്വികൽപ്പമായസ്വയംപ്രകാശമാണ്. സത്, ചിത് ആനന്ദം തന്നെയാണ് സത്യം ശിവം സുന്ദരം. മുക്തിനലയിലാണ് ആത്മം ബ്രഹ്മമായി, ശിവമായി തന്മയീഭവിക്കുന്നത്. ശിവമല്ലാതെ ബ്രഹ്മമല്ലാതെ മറ്റൊന്നില്ല, ജ്ഞാനം, ്ഞേയം, ജ്ഞാതാവ് എന്ന് മൂന്നില്ല ന്നേ ഉള്ളു. അഹം ബ്രഹ്മാസ്മി. ശിവോ ഹം. ഈ അനുഭവമാണ് പരമാർത്ഥസത്യം മറ്റെ ല്ലാം ആപേക്ഷികസത്യം മാത്രമാണ്.

ശിവാനുഭവജ്ഞാനത്തിന്റെ സാധാരണവും അസാധാ രണവുമായ ലക്ഷണങ്ങൾഃ-

ജീവൻ എല്ലാത്തിലുമുണ്ട്. അത് സാധാരണലക്ഷണ മാണ്. എന്നാൽ വിവേകവും പ്രതിഭയും ചിലരി ലേ ഉള്ളു അത് അസാധാരണലക്ഷണമാണ്. സജാതി കളായ മറ്റു ജീവികളിലില്ലാത്തതും , ഒരു ജാതി വസ്തുവിലും കാണാത്തതാണ് അസാധാരണഗുണം എന്ന ലക്ഷണം. വേറാരണിന്റുണരും അനുഭവജ്ഞാ നമാതിരൈയിൻ വിലങ്കികോച്ചരിപ്പടായും നിന്റ എന്റവാറു

കാട്ചി മുതലായ പ്രമാണങ്കളാൽ പിരമേയപ്പൊരു ൾകളൈയറിയലുരുമിതത്തേ അവയെല്ലാം ഇവ്വിര ണ്ടിയൽപിനുൾ ഒന്റുപറ്റി വേരാകിയ  വെറ്റിയ ൽപു പറ്റി അറിയപ്പെടുമായിൽ അവ്വറിവു പിരമാണിയമന്റായ് പോമെന്റപടായിറ്റു.

സത്തും അസത്തും എല്ലാം പ്രമേയമാണ്. അറിയു ന്ന സാധകന്റെ ആത്മാവാണ് പ്രമാതാവ്. ആത്മാ വിന്റെ അറിവാണ് പ്രമാണം. ആ അറിവിന്റെ ഉദയമാണ് പ്രമിതി. ജ്ഞാനവും ആത്മാവും ഒന്നാ വുമ്പോളാണ് അദ്വൈതം ഉദിക്കുന്നത്.

ഇരുതിറനാകിയ ചത്തും അചത്തുമെനപ്പട്ടനൈയെ ല്ലാം പ്രമേയം. പ്രമാണരൂപമാകിയ ആത്മാചി

ർച്ചക്തിചിവനുക്കാക തനക്കാക
തന്നോടപ്പിറആത്മാ ക്കളുക്കാക പ്രമേയമാതലില്ലെ.
ന്യായസൂത്രഭാഷ്യം(വാത്സ്യായനന്റെ) ഉപലബ്ധിസാധ
നം പ്രമാണം സയേന ഋതം പ്രമിതോതി തത്
പ്രമാണം . വസ്തുവെ പ്രമാതാവ് അറിയുന്നതിനു ള്ള
ഉപായം പ്രമാണം.  ബുദ്ധിരുപലബ്ധിസാധനത്വാത്
പ്രമാണം. ഉപലബ്ധിവിഷയത്വാത് പ്രമേയം.
ഉഭയഭാവാത്തു പ്രമിതി.
ബോധാബോധസ്വഭാവസാമഗ്രിപ്രമാണം.

പ്രഭാകരൻഃ- അനുഭൂതിപ്രമാണം കാചാനുഭൂതിഃ
സ്വതന്ത്രപരിഛരിത്തിഃ കിമിദം സ്വാതന്ത്ര്യം. നാമഃ

പഴയ അറിവുമായി ബന്ധമില്ലാത്തതും സ്വപ്രാമാ
ണ്യവുമുള്ളതാണ് ജ്ഞാനം. അത് സ്മൃതിയല്ല. അത്
മുമ്പ് ഇല്ലാതിരുന്നതും പിന്നീട് വെളിപ്പെട്ടതുമായ
സ്വതന്ത്രജ്ഞാനമാണ്. മറ്റൊരു തരത്തില് പറഞ്ഞാ ല്
സ്മൃതിയല്ലാത്ത , സ്വപ്രകാശജ്ഞാനമാണ്.
പ്രത്യഭിജ്ഞ ഇപ്രകാരമുള്ള വെളിപാടാണ്. ഇവി ടെ
പിന്നീട് ഓർമ്മ (അഭിജ്ഞ) വരുന്നത് ഭൂതകാല
ത്തുണ്ടായ ഏതെങ്കിലും സംഭവമല്ല, ഞാനാണ് ഇതു
സർവ്വവും ഞാനാണ് ബ്രഹ്മം (ശിവം) എന്ന
പ്രത്യക്ഷാനുഭവമാണ്.

പ്രമാണം കാരണദോഷരഹിതവും ബാധകജ്ഞാനര
ഹിതവും ആവണം ഗൃഹീതഗ്രാഹിജ്ഞാനമാവണം
എന്നാണ് ഫലപ്രമാണവാദികളായ ഭട്ടന്മാരുടെ അഭി
പ്രായം. ഇതുവരെ അറിയാത്ത വിഷയത്തെക്കുറി ച്ച്,
അതിന്റെ കാരണത്തിൽ ദോഷമില്ലാതെ വിരുദ്ധമായ
അഭിപ്രായമില്ലാതെ ഉള്ളതാവണം എന്ന് സാരം.
ധാരാവാഹികജ്ഞാനം ഭട്ടന്മാരാണ് തെളിയിച്ചത്.
ബുദ്ധമതക്കാരുടെ ക്ഷണികജ്ഞാനമല്ല, ധാരയായി
തുടർച്ചയായി സംഭവിക്കുന്ന ജ്ഞാന മാണ് ശരി.
അദ്വൈതിക്ക് പ്രമാണമാണ് പ്രമാകാര ണം. പ്രമ

എന്നാൽ സ്മൃതി ഒഴികെയുള്ള എല്ലാ തെളിയിക്കപ്പെട്ട ജ്ഞാനവുമാണ്. ഗ്രഹിച്ചത് പ്രമ യാവാൻ 2 കാര്യം വേണം. 1. അനധിഗതാർത്ഥ വിഷയകജ്ഞാന മാവണം. അതായത് മുമ്പ് അറി യാത്ത ജ്ഞാനമാവണം. 2. അത്യാധിതാർത്ഥവിഷയ കജ്ഞാനമാവണം. അതായത് അതിന് വൈരുദ്ധ്യം ഉണ്ടാവരുത്, വിരുദ്ധാഭിപ്രായം ഉണ്ടാവരുത്.

വിജ്ഞാനഭിക്ഷു പുരുഷന് പ്രമാസാക്ഷി, പ്രമാതാ വല്ല, പ്രമാണം ബുദ്ധിയുടേയോ ഇന്ദ്രിയവിഷയ സംബന്ധത്തിന്റെയോ വ്യക്തമാക്കപ്പെടലാണ് . വാചസ്പതിമിശ്രൻ പ്രമാണം പ്രമാകാരണം, പ്രമ അറിയാത്ത സത്യത്തെ അറിയൽ, പുരുഷന്റെ ക്രി യക്ക് അതാണ് കാരണം. ചിത്തത്തിന്റെ പ്രതിഭാ സമാണ് പ്രമ.

ആധുനികശാസ്ത്രാടിസ്ഥാനത്തിൽ ശൈവസിദ്ധാന്ത ത്തിന്റെ എപ്പിസ്റ്റമോളജിക്കൽ സ്ഥാനം എന്താണ് എന്നുകൂടി പരിശോധിക്കാം.

1. Rationalism യുക്തിക്കും ബുദ്ധിക്കും നിരക്കാത്ത തൊന്നും ജ്ഞാനമാവില്ല. പ്ലാറ്റോ, ദെക്കാർത്ത്, ലിബ്നിസ്, സ്പൈനോസ, ഇവരെക്കാളെല്ലാം മുമ്പിലാണ് ഇക്കാര്യത്തിൽ ശങ്കരാചാര്യരുടെ സ്ഥാനം. യുക്തിക്ക് നിരക്കാത്തതൊന്നും അദ്ദേ ഹം സ്വീകരിക്കുന്നില്ല. ഓരോ വ്യക്തിക്കും ആപേക്ഷികമാണ് യുക്തിയും ബുദ്ധിയും. അതിനാലാണ് അദ്ദേഹം ആപേക്ഷികതകളെ ഉപേക്ഷിച്ച് പാരമാർത്ഥികമായ സത്യത്തിൽ മാ്രം ഊന്നുന്നത്.
2. Sensationalism വിഷയാനുഭവത്തിൽനിന്നാണ് ജ്ഞാനമെന്ന് വിശ്വസിക്കുന്നവരാണ് ലോക്കും ബെർക്കിലിയും ഹ്യൂമും. ഞാനെന്റെ കണ്ണുകൊ ണ്ട് കാണുന്നതിനെയേ വിശ്വസിക്കൂ, ഈശ്വര

നെ കണ്ണു കൊണ്ട് കണ്ടിട്ടില്ല, അതിനാലതിനെ വിശ്വസിക്കുന്നില്ല എന്ന യുക്തിയെ ആശ്രയി ക്കുന്നവരെല്ലാം ഈ തെറ്റിലാണ് വീഴുന്നത്. ഒന്നാമതായി ഇത്തരം അറിവ് വ്യക്തികളിൽ ആപേക്ഷികമാണ്. വെളിച്ചം, കണ്ണിന്റെ സൂക്ഷ്മ ത, എന്നിങ്ങനെ പല ഉപാധികളെ ആശ്രയിച്ചാ ണ്. ഇന്ദ്രിയവും വിഷയവും തമ്മിൽ പരസ്പ രം ബന്ധമില്ലാതെയും ജ്ഞാനം ഉണ്ടാവുന്നുണ്ട്. ഫ്രാൻസിസ് ബേക്കണിന്റെ സെൻസേഷണലിസം ജെയിംസ് മില്ലിന്റെ അസോസിയേഷനിസവും കാന്റിന്ററെ ഫിനോമലിസവും ലോക്ക്, ഹ്യൂം ഇവരുടെ എംപിരിസിസവുമാണ്

3. Innatism മനുഷ്യൻ ജനിക്കുന്നത് ചില ആന്തരി കാശയങ്ങളോടെയാണ്. അകത്തുള്ളതെല്ലാം വളരുമ്പോൾ പുറത്തുവരുന്നു. വിത്തിലുള്ള വൃക്ഷം പുറത്തുവരുന്നതുപോലെയാണത്. നമ്മുടെ ജീവിതം നിദ്രയാണ്. പഴയ ജന്മത്തിലു ണ്ടായിരുന്ന ആശയമെല്ലാം മറക്കുന്ന (ഉറങ്ങി ക്കിടക്കുന്ന) അവസ്ഥയാണത്. ഉണരുമ്പോൾ , എല്ലാം ഓര്മ്മവരുന്നപോലെയാണ് ജ്ഞാനോ ദയം എന്ന് പ്ലാറ്റോ പറഞ്ഞു. പ്രത്യഭിജ്ഞയെ ശങ്കരനും ശൈവാദ്വൈതികളും ഇപ്രകാരം തന്നെയാണ് വീക്ഷിക്കുന്നത്.
4. Intuitionism ഇത് ഓർമ്മയല്ല. ഇന്നത് ഇപ്രകാര മാണ് എന്നോ ഇപ്രകാരം സംഭവിക്കാമെന്നോ ഉള്ള പ്രവചനമാണ്. ബെർക്കലി ഇന്ദ്രിയജന്യ മായ ഇന്റ്യൂഷനെ ഉള്ളു എന്ന് കരുതുന്നു. ദെക്കാർത്ത് ഇന്ദ്രിയജന്യവും ചിന്താജന്യവുമാ യതിനെ അംഗീകരിക്കുന്നു. പ്ലോട്ടിനസ്സും സെയി ന്റ് തെറീസയും ഈശ്വരജ്ഞാനത്തെ അംഗീകരി ക്കുന്നു. സ്പൈനോസ ജ്ഞാനം തുടർച്ചയാണെ

ന്നും അതിന് മൂന്നു ഘട്ടമുണ്ടെന്നും കരുതുന്നു. എംപിരിക്കല് അഥവാ ഇന്ദ്രിയജന്യം മാത്രമാ യത് അതിന്റെ ഏറ്റവും താഴത്തെ പടിയിലുള്ള തരം ജ്ഞാനമാണ്, ആദ്യഘട്ടമാണ്. വസ്തുക്ക ളെ ബന്ധിപ്പിക്കുന്ന ശാസ്ത്രനിയമങ്ങളുള്ള സയന്റിഫിക്ക് ആണ് രണ്ടാമത്തെ പടി. ഏറ്റ വും അവസാനത്തേതും, ഉയർന്നതുമായ മൂ ന്നാം ഘട്ടമാണ് ഇന്റ്യൂഷൻ. ബെർഗ്സൺ ബു ദ്ധിയേക്കാളും പ്രാമാണ്യം ഈ സത്യദർശനത്തി നുണ്ടെന്ന് കരുതി. ഐൻസ്റ്റൈനും ഇന്റ്യൂഷന് ശാസ്ത്രത്തിൽ പ്രധാനപങ്ക് കൊടുത്തിരുന്നു.

5. Pragmatism ആധുനികഫിലോസഫിയിൽ എല്ലാ അനുമാനങ്ങളോടും പ്രതിഷേധരൂപമായി ഉയ ർന്നുവന്ന ചിന്തയാണ് പ്രാഗ്മാറ്റിസം. ജെസ്റ്റാൾട്ട് പ്രകാരം പരിസ്ഥിതിയോട് പ്രതികരിക്കുന്ന വ്യ ക്തിയുടെ അനുഭവമാണ് ജ്ഞാനം. അതിനാൽ അത് എപ്പാഴും ആപേക്ഷികമായിരിക്കും. വ്യ ക്തിയുടെ വ്യത്യാസവും പരിസ്ഥിതിയുടെ വ്യ ത്യാസവുമാണ് ആപേക്ഷികതക്ക് കാരണമാ വുന്നത്. ചുരുക്കിപ്പറഞ്ഞാൽ എല്ലാ ജ്ഞാനവും ആപേക്ഷികസത്യമാണ്.(സി എസ് പിയേഴ്സ്, വില്യം ജെയിസ്, ജോൺ ഡ്യൂവിയുടെ ഇൻസ്ട്രുമെന്റലിസം, എഫ് സി എസ് ഷില്ലറു ടെ ഹ്യൂമനിസം) ശരിയായ പരിസ്ഥിതിയിൽ വിന്യസിക്കപ്പെട്ട ഏറ്റവും പ്രതിഭാശാലിയായ വ്യക്തിയുടെ ജ്ഞാനമാണ് പാരമാർത്ഥികസ ത്യത്തോട് അടുത്ത് വരുന്നത്. എന്നാൽ ഇവരെ ല്ലാം വിചാരിക്കുന്ന പോലെ ജ്ഞാനം ഒരു ലക്ഷ്യത്തിലേക്കുള്ള മാർഗ്ഗം മാത്രമല്ല, രക്ഷ്യം തന്നെയാണ്. അത് ഒരേ സമയം പ്രായോഗിക മാണ്, ധ്യാനാത്മകവുമാണ്. പരമാനന്ദകരമാ ണത്.

6. Realism. വ്യക്തിപരമായതിനേക്കാളും (വ്യഷ്ടി) സമഷ്ടിപരമായതാണ് (യൂണിവേഴ്സൽ) സത്യം അഥവാ യഥാർത്ഥം. അദ്വൈതിക്ക് ഏകമേ വാദ്വിതീയം .

ഈശാവാസ്യം ഇദം സർവ്വം യഃപര സ മഹേശ്വരഃ സർവ്വേ വൈ രുദ്രഃ അംബികാപതയേ ഉമാപതയേ യോ വൈ രുദ്രശ്ച ഭഗവൻ ഭൂര്ഭുവസുവഃ തസ്മൈ നമസ്തസ്മൈ ത്വ ജുഷ്ടം നിയുരജ്മി യസ്മൈ നമസ്തത് ശിവഃ ഹരായ രുദ്രായ സർവ്വായ ശിവായ ഭവായ മഹാദേവായ ഉഗ്രായ പശുപതയേ രുദ്രായ ശങ്കരായ ഈശാനായ സ്വാഹ ശിവ ഏകോ ധ്യേയ ശിവംകരസർവ്വം അന്യത് പരിത്യജ്യ യദാ ചർമ്മവദ് ആകാശം വേഷ്ടയിഷ്യന്തി മനവഃ തദാ ശിവം അവിജ്ഞായ ദുഃഖസ്യന്തേ ഭവിഷ്യതി.

സ തസ്മിനേവ ആകാശേ സ്ത്രിയാൻ അജഗമ ബഹുശോഭമാനം ഉമാം ഹൈമവതീം .